THE MALANKARA SABHA

# മലങ്കരസഭ






ജൂലൈ 2014

The Official Media of Malankara Orthodox Syrian Church

Rs : 15



# THE END OF IRAQ?

BY MICHAEL CROWLEY



Mosul

Iraq

Syria

Baghdad

Iran

## ഇറാഖിന്റെ നിലവിളി...

Jordan

Basrah

Saudi Arabia

# പ. ബസേലിയോസ് ദിദിമോസ് വലിയ ബാവാ



## ബാഷ്പാഞ്ജലികളോടെ

സ്നേഹാദരപൂർവ്വം

**Koshy P. Plammoottil Cor Episcopa**
**Mariamma Koshy, George Koshy Plammoottil,**
**Elza Prithu George & Emmanuel George**

MUMBAI

frkoshyp@gmail.com, 09920216169



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 7, പുസ്തകം 71, ജൂലൈ 2014



ആഗസ്റ്റ് 1-15 വരെ നോമ്പ്



## BRIEFLY

കോട്ടയം കഞ്ഞിക്കുഴിയിൽ പണിത മർത്തമറിയം വനിതാ സമാജം കേന്ദ്ര ഓഫീസ് ഒന്നാം നില കൂദാശ ആഗസ്റ്റ് 26-ന് വ്യാഴാഴ്ച 10-ന് പ. കാതോലിക്കാബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നിർവ്വഹിക്കും.

മർത്തമറിയം വനിതാ സമാജം അന്തർദേശീയ വാർഷിക സമ്മേളനം 2014 ഒക്ടോബർ 3 മുതൽ 5 വരെ മദ്രാസിലെ 'ഗിണ്ടി കൊളപാക്കം' സെന്റ് തോമസ് നഗറിൽ നടത്തും.

അഖില മലങ്കര മർത്തമറിയം വനിതാ സമാജം ഏകദിന വനിത ശില്പശാല ജൂലൈ 12-ന് അടൂർ കരുവാറ്റ മർത്തമറിയം തീർത്ഥാടന കേന്ദ്രത്തിൽ 10 മുതൽ നടത്തും.

പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഓഗസ്റ്റ് 4 മുതൽ 10 വരെ ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടത്തും. പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിക്കും.

എം.ജി.ഒ.സി.എസ്.എം. 106-ാം വാർഷിക സമ്മേളനം ഒക്ടോബർ 2 മുതൽ 5 വരെ ഭിലായ് സെന്റ് തോമസ് എഞ്ചിനീറിംഗ് കോളേജ് ക്യാമ്പസിൽ.

www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;



To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queries
malankarasabha1946@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234


Rs. 15/-



# മലങ്കരസഭ

10 ജൂലൈ 2014

എല്ലാ മാസവും മലങ്കരസഭയുടെ
അക്ഷര പ്രകാശം




## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റപ്രതി:15 രൂപ
ഒരുവർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com.
malankarasabha




# യാത്രാമൊഴി

പ്രാർത്ഥിക്കുന്ന മനുഷ്യരുടെ ജീവിതം സഭയുടെ ശക്തികേന്ദ്രമാണെന്ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു. പ. ബസേലിയോസ് ദിദിമോസ് വലിയ ബാവായുടെ മുപ്പതാം അടിയന്തിരത്തിന് ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ അനുസ്മരണ പ്രസംഗം നടത്തുകയായിരുന്നു അദ്ദേഹം.

നമുക്ക് വൈവിദ്ധ്യങ്ങളായ പദ്ധതികളും പ്രസ്ഥാനങ്ങളും ഉണ്ട്. എന്നാൽ പ്രാർത്ഥിക്കുന്ന മനുഷ്യരുടെ എണ്ണം കുറഞ്ഞുപോകുന്നു. ഉത്തമ സന്യാസികളുടെ എണ്ണം സഭയിൽ കുറഞ്ഞു പോകുന്നുവോ എന്ന സന്ദേഹവും എന്നെ ദുഃഖിപ്പിക്കാറുണ്ട്.

ഉത്തമ സന്യാസിയാണ് പരിശുദ്ധ വലിയ ബാവ. നാല്പതു വർഷത്തിലധികം മലബാർ ഭദ്രാസനത്തെ അദ്ദേഹം നയിച്ചത് ഭക്തിജീവിതവും, സന്യാസജീവിതവും ആരാധനാ ജീവിതവും സമന്വയിപ്പിച്ചാണ്. അധികം സംസാരിക്കാതെ, നിശബ്ദമായും ധ്യാനാത്മകമായും അദ്ദേഹം ജീവിത സന്ദേശം പങ്കിട്ടു. മലങ്കര സഭയുടെ പ്രധാന അദ്ധ്യക്ഷനായിരുന്നപ്പോഴും സന്യാസ ജീവിത നിഷ്ഠയാണ് പുലർത്തിയത്. പ. വലിയ ബാവാ തിരുമേനിയുടെ ഉത്തമ സന്യാസ മാതൃകാ നിഷ്ഠയാണ് ആ ജീവിതത്തിന്റെ വിശുദ്ധി ഉയർത്തിക്കാട്ടുന്നത്. വലിയ ബാവായുടെ ജീവിതം യഥാർത്ഥ സന്യാസ ജീവിതത്തിലൂടെ ധന്യതയും സന്തുഷ്ടിയും കൈവരിക്കുന്നതിനുള്ള ഉത്തമ ഉദാഹരണമായിരുന്നുവെന്ന് പ. ബാവ പറഞ്ഞു. മൂന്നിന്മേൽ കുർബാന, ധൂപപ്രാർത്ഥന എന്നിവയ്ക്ക് കുര്യാക്കോസ് മാർ ക്ലീമ്മീസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ് എന്നീ മെത്രാപ്പോലീത്താമാർ സഹകാർമികത്വം വഹിച്ചു. വലിയ ബാവായെ ശുശ്രൂഷിച്ച ഡോ. ബാബു ചാക്കോ, ഡോ. മാത്യു തോമസ്, ഫാ. എൽദോ ഏലിയാസ്, ഫാ. ലിജോ സാമുവൽ തുടങ്ങിയവർക്കു ബാവാ ഉപഹാരം നൽകി. സഭാ ട്രസ്റ്റി എം.ജി. ജോർജ് മുത്തൂറ്റ്, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ദേവലോകം അരമന മാനേജർ ഫാ. എം.കെ. കുര്യൻ എന്നിവർ നേതൃത്വം നൽകി.

* * *

പത്തനാപുരത്ത് നടന്ന വലിയ ബാവായുടെ അനുസ്മരണ സമ്മേളനം രാജ്യസഭാ ഉപാദ്ധ്യക്ഷൻ പ്രൊഫ. പി. ജെ. കുര്യൻ ഉദ്ഘാടനം ചെയ്തു. ഭാരതീയ സംസ്ക്കാരത്തിലെ ഉത്തമ മുനിശ്രേഷ്ഠനായിരുന്നു വലിയ ബാവായെന്ന് അദ്ദേഹം പറഞ്ഞു. പ്രസംഗമല്ല പ്രവർത്തിയാണ് ജീവിതം എന്ന് വലിയ ബാവ പഠിപ്പിച്ചു. ആദ്ധ്യാത്മീകത അധികാരമല്ല. ത്യാഗമാണെന്നും പ്രൊഫ. പി. ജെ. കുര്യൻ പറഞ്ഞു. പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു.

മൗണ്ട് താബോർ കോർപറേറ്റ് മാനേജർ സി.ഒ. ജോസഫ് റമ്പാൻ, യാക്കോബ് മാർ ഐറേനിയോസ്, ഡോ. സഖറിയാസ് മാർ അപ്രേം, ഫാ. ഡോ. ഒ. തോമസ്, ഫാ. കെ. വി. പോൾ, ഫാ. ജോൺസ് ഏബ്രഹാം കോനാട്ട്, ഡോ. ജോർജ് ജോസഫ്, ഡോ. വർഗീസ് പി. ഡാനിയേൽ, വി. ഡാനിയേൽകുട്ടി എന്നിവർ പ്രസംഗിച്ചു.

40-ാം അടിയന്തിരം അഞ്ചിനു നടത്തി. രാവിലെ പരിശുദ്ധ കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ മൂന്നിന്മേൽ കുർബ്ബാനയും ധൂപപ്രാർത്ഥനയും നടന്നു. സ്പോർട്സ് അതോറിറ്റി ഓഫ് ഇൻഡ്യ ഡയറക്ടർ ജിജി തോംസൺ അനുസ്മരണ സന്ദേശം നൽകി. ■



# മഹാപുരോഹിത സന്ദേശം

കർത്താവിൽ പ്രിയരേ,

"നിങ്ങൾ ലോകം എങ്ങും പോയി എന്റെ സാക്ഷികൾ ആകുവീൻ" എന്നു കല്പിച്ച കർത്താവ് ശിഷ്യഗണങ്ങളോട് പറഞ്ഞു "പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു." ഏതെല്ലാം ഉദ്ദേശ്യങ്ങളോടും അധികാരത്തോടുംകൂടി പിതാവ് പുത്രനെ ലോകത്തിലേക്കയച്ചുവോ അതേ ലക്ഷ്യവും അധികാരവും സഭയ്ക്കും നല്കി ലോകത്തിൽ ആക്കിയിരിക്കുകയാണ്. സഭ ദൈവരാജ്യത്തിന്റെ കെട്ടുപണി ലക്ഷ്യമാക്കി ക്രിസ്തുസ്നേഹത്തിന്റെ ചാലകശക്തിയായി ചെയ്തുകൊണ്ടിരിക്കുന്ന മിഷൻ പ്രവർത്തനങ്ങൾ അനുഗ്രഹകരമായി മുന്നേറിക്കൊണ്ടിരിക്കുന്നു എന്നതിൽ ദൈവത്തെ സ്തുതിക്കുന്നു.

ആലംബഹീനരും നിർദ്ധനരും പാർശ്വവൽക്കരിക്കപ്പെട്ടവരുമായ കുഷ്ഠരോഗികൾ, എയ്ഡ്സ് രോഗികൾ അവരുടെ കുഞ്ഞുങ്ങൾ, കാൻസർ ബാധിതർ, അനാഥർ, വൃദ്ധർ, ആദിവാസികൾ മുതലായ ദൈവത്തിന്റെ കരുണാസ്പർശം ആവശ്യമായിരിക്കുന്നവരെ അന്തസ്സുറ്റ ജീവിതത്തിലേക്കും ആശ്വാസകരവും പ്രത്യാശാനിർഭരമായ അന്ത്യത്തിലേക്കും നയിക്കുക എന്ന ശ്രേഷ്ഠമായ ശുശ്രൂഷ സഭയുടെ മിഷൻ പ്രവർത്തനങ്ങളുടെ ഭാഗമായി നിർവ്വഹിച്ചുവരുന്നു. യാച്ചാരം, പൂന-ദേഹുറോഡ്, കാരാശ്ശേരി, കലഹണ്ടി, ഇറ്റാർസി, കുണിഗൽ, ബാംഗ്ലൂർ, ഭിലായ്, മക്കോഡിയ തുടങ്ങി കേരളത്തിന് അകത്തും പുറത്തുമുള്ള അനവധി സ്ഥലങ്ങളിലെ മിഷൻ പ്രവർത്തനങ്ങൾ പുരോഗമിച്ചുകൊണ്ടിരിക്കുന്നു.

കോട്ടയത്ത് അമയന്നൂരിൽ തുടങ്ങുന്ന വികലാംഗഭവന്റെ പണി നടന്നുവരുന്നു. ഭാഗ്യസ്മരണാർഹനായ അഭി.ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അന്തിമാഭിലാഷമായിരുന്ന ആൻഡമാൻസ് മിഷൻ കേന്ദ്രത്തിന്റെ പണി തീർന്നുകൊണ്ടിരിക്കുന്നു. ഇവയുടെ എല്ലാം വിജയത്തിനുപിന്നിൽ ദൈവത്തിന്റെ അളവറ്റ കൃപയും ബഹുമാന്യ വൈദികരുടെയും വാത്സല്യ സഭാ മക്കളുടെയും പ്രാർത്ഥനയും, സാമ്പത്തിക സഹായവുമാണെന്നു കൃതജ്ഞതയോടെ ഓർക്കുന്നു. ഓരോ വർഷവുമുള്ള കവർപിരിവ് വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു എന്നത് മിഷനോടുള്ള സഭാമക്കളുടെ താല്പര്യത്തെയാണ് കാണിക്കുന്നത്. കഴിഞ്ഞ വർഷം, മുൻവർഷത്തേക്കാൾ 19,078,35.50 രൂപാ അധികം ലഭിച്ചു എന്നത് സന്തോഷകരമാണ്.

പ്രിയരെ, ഈ വർഷത്തെ മിഷൻ സൺഡേ 2014 ജൂലൈ മാസം ആറിനായിരുന്നു. സഭാ മിഷൻ പ്രവർത്തനങ്ങൾക്കായി പ്രാർത്ഥിക്കുകയും മിഷൻസൺഡേ ദിന പിരിവ് മുൻവർഷത്തേക്കാൾ അധികമായി വിജയിപ്പിക്കുകയും ചെയ്യണം. കവർപിരിവും മിഷൻസണ്ടേ ദിനത്തിലെ കാണിക്കയും പ്രത്യേകം സംഭാവനയും ചേർത്ത് മിഷൻബോർഡ് പ്രസിഡന്റ് അഭി.ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായുടെ പേർക്ക്, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, മാവേലിക്കര-3, എന്ന വിലാസത്തിൽ അയച്ചുകൊടുക്കണം.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

EDITORIAL

# ഇറാഖിന്റെ നിലവിളി




## THE CRY OF IRAQ

**പ്രശസ്തമായ ടൈം വാരികയുടെ പുതിയ ലക്കം 'ഇറാക്കിന്റെ അന്ത്യം' സ്വപ്നം കാണുന്നു.**

‘ ഇറാഖ് ശിഥിലമാകുകയാണ്.
കൂട്ടവിനാശായുധങ്ങൾ സംഭരിച്ചു വെച്ചിട്ടുണ്ടെന്ന കള്ളക്കാരണം പറഞ്ഞ് ഇറാഖിൽ 2003-ൽ യു.എസ്. നടത്തിയ അധിനിവേശം ഒരു കുറ്റൻ അബദ്ധമായിരുന്നു. യു.എസിന്റെ ഇറാക്ക് 'രാഷ്ട്രനിർമ്മാണ' പദ്ധതി അപഹാസ്യമാം വിധം പരാജയപ്പെട്ടിരിക്കുന്നു.

-കെ.പി. ഫാബിയൻ

* * *

എല്ലാ രാഷ്ട്രങ്ങളും ദൈവത്തിന്റെ മുമ്പിൽ ഒരുപോലെയാണ്. ദൈവം പ്രത്യേകം തെരഞ്ഞെടുത്ത രാഷ്ട്രമാണ് അമേരിക്കയെന്ന അവകാശവാദം അടിസ്ഥാന രഹിതമാണ്. ദൈവം ഉൾപ്പെടെ ആരെയൊക്കെ കൂട്ടുപിടിച്ചാലും സാമ്രാജ്യങ്ങൾ നിലനിർക്കുകയില്ല.

-പ്രൊഫ. നൈനാൻ കോശി

* * *

സാമ്രാജ്യത്വ ആധിപത്യവും ജനാധിപത്യ വിരുദ്ധ ഭരണകൂടങ്ങളും ചേർന്നു സൃഷ്ടിച്ച അവകാശ രാഹിത്യങ്ങളുടെ തടവറ പശ്ചിമേഷ്യൻ ജനസമൂഹങ്ങൾക്കു മേൽ ഇന്നും ഭീഷണിയായിത്തുടരുന്നു.

-ഡോ. എ.കെ. രാമകൃഷ്ണൻ ’

പശ്ചിമേഷ്യയിലെ സുശക്തമായ മതനിരപേക്ഷ പരമാധികാര രാഷ്ട്രമായിരുന്നു ഇറാഖ്. ഇറാൻ ഇറാക്ക് യുദ്ധം (1980-88), ഗൾഫ് യുദ്ധം (1990), ഇറാക്ക് അധിനിവേശം (2003-2011) എന്നിവ ഇറാക്കിന്റെ സാംസ്ക്കാരിക പ്രതാപത്തെ തകർത്തു. സദ്ദാം ഹുസൈന്റെ കൊലയും ഇറാക്കിലെ അമേരിക്കൻ അധിനിവേശത്തിന്റെ 'ഭീകരമുഖവും സൃഷ്ടിച്ചതാണ് ഇപ്പോഴത്തെ 'ഇറാക്കിന്റെ നിലവിളി'.

സദ്ദാം ഹുസൈന്റെ കാലംവരെ (1979-2003) മതനിരപേക്ഷ രാഷ്ട്രമായ ഇറാക്കിനെ സുന്നി-ഷിയ-കുർദ്ദ് എന്നിങ്ങനെ വിഭജിച്ച് 'വംശീയ ഭിന്നത' സൃഷ്ടിച്ചതാണ് അമേരിക്കയുടെ 'ഇറാക്ക് അധിനിവേശ'ത്തിന്റെ ബാക്കി പത്രം. എന്നാൽ ഇറാക്കിലെ പുതിയ രാഷ്ട്രീയ പ്രതിസന്ധിക്ക് 'അമേരിക്ക ഉത്തരവാദിയല്ല' എന്ന് പ്രഖ്യാപിക്കുന്നെങ്കിലും ഇറാക്കിലെ 'ചോരക്കളിയുടെ രാഷ്ട്രീയം' അമേരിക്കയുടേതാണ്. വിഭാഗീയതയും വംശീയതയും വളർത്തി 'ഭിന്നിപ്പിച്ച് കീഴടക്കുക' എന്ന രാഷ്ട്രീയ തന്ത്രമാണ് ഇറാക്ക് യുദ്ധത്തിലും, അമേരിക്കൻ അധിനിവേശത്തിലും 2014 ലെ 'വംശീയ കലാപത്തി'ലും എത്തിയത്.

ജൈവായുധങ്ങളും രാസായുധങ്ങളും ഉൾക്കൊള്ളുന്ന കൂട്ടനശീകരണ ആയുധങ്ങൾ ഇറാഖിൽ ഉണ്ടെന്നും സദ്ദാമിന് അൽഖയ്ദ ബന്ധം ആഴമാണെന്നും ആരോപിച്ച് 2003 ൽ 'ഭീകരതയ്ക്ക് എതിരേയുള്ള യുദ്ധം' എന്ന മുദ്രാവാക്യവുമായി അമേരിക്ക നയിച്ച അധിനിവേശത്തിൽ തകർന്നടിഞ്ഞത് ലക്ഷക്കണക്കിന് നിരപരാധികളാണ്. ഇറാക്കിലെ സൈനിക അധിനിവേശത്തിന് ചെലവിട്ടത് മൂന്നു ട്രില്യൺ ഡോളർ. അനേകം യുദ്ധ ഭടന്മാർ മരിച്ചു. ലക്ഷക്കണക്കിന് ജനങ്ങൾ അഭയാർത്ഥികളായി. നിത്യരോഗികളും അംഗവൈകല്യം സംഭവിച്ചവരും നിരവധി. പീഡിപ്പിക്കപ്പെട്ട സ്ത്രീകൾ, അനാഥരായ കുട്ടികൾ, ബന്ധുക്കളേയും സ്നേഹിതരേയും

വിട്ടകന്നവർ, പട്ടിണിയിലും അരാജകത്വത്തിലും ഇരുട്ടിലും കഴിയുന്നവർ... ഇറാക്കിന്റെ യുദ്ധ മുഖം അതി സങ്കീർണ്ണമാം വിധം 'ഭീകരമായി'.

യുഫ്രെട്ടീസ്-ടൈഗ്രീസ് നദിയുടെ മദ്ധ്യേയുള്ള താഴ്‌വരയായ ഇറാഖ്, നാഗരികതയുടെ സാംസ്ക്കാരിക പൈതൃകമാണ് (Caradle of Civilization). മരുഭൂമിയും, ശുദ്ധജല തടാകങ്ങളും, ഈന്തപ്പനകളും, എണ്ണപ്പാടങ്ങളുമുള്ള ഈ വിശുദ്ധ നാട് മനുഷ്യസംസ്കൃതിയുടെ ഈറ്റില്ലമാണ്. ബാബിലോണിയ, മെസപ്പൊട്ടോമിയ, അസ്സീറിയ തുടങ്ങിയ സാമ്രാജ്യങ്ങളുടെയും സംസ്ക്കാരങ്ങളുടെയും ഇതിഹാസ പശ്ചാത്തലത്തിലാണ് ബൈബിൾ എഴുത്തുകളിലെ ഇതിവൃത്തം. യഹൂദ-ക്രൈസ്തവ -ഇസ്ലാം സംസ്ക്കാരത്തിനും സാഹിത്യത്തിനും ഇറാക്കിന്റെ സംഭാവന അദ്വിതീയമാണ്.

ഇറാക്ക് അധിനിവേശത്തിന് ഒരു നൂറ്റാണ്ടിന്റെ ചരിത്രമുണ്ട്. ബ്രിട്ടീഷ് സൈന്യം മെസേപ്പൊട്ടാമിയ പ്രവശ്യയിലെ ബസറ തുറമുഖം അധീനതപ്പെടുത്തുന്നത് 1914 ലാണ്. ഇവിടെയുള്ള എണ്ണ ഖനനത്തിന്റെ സാധ്യതയാണ് പിടിച്ചടക്കലിന് ബ്രിട്ടീഷ് സൈന്യത്തെ പ്രേരിപ്പിച്ചത്.

1930 കളിൽ എണ്ണ ഖനനം ആരംഭിച്ചതോടെ സാമ്രാജ്യത്വ ശക്തികളെ ഇറാക്കിലേക്ക് ആകർഷിച്ചു. ബ്രിട്ടീഷ്-അമേരിക്കൻ അധിനിവേശത്തിന്റെ വിവിധതര സമീപനങ്ങളും ഇടപെടലുകളുമാണ്, പശ്ചിമ ഏഷ്യയിലെ പ്രതിസന്ധികൾ. പുതിയ പ്രതിസന്ധികൾക്കു പിന്നിലെ രാഷ്ട്രീയം സാമ്രാജ്യത്വശക്തികളുടെ എണ്ണമേലുള്ള നിയന്ത്രണമാണ്.

പ്രകൃതി വിഭവങ്ങളാലും വേദസംസ്ക്കാരങ്ങളാലും അനുഗ്രഹീതമായ ഇറാക്കിൽ ഇനിയും ചോരപ്പുഴയും കൂട്ടക്കുരിതിയും നിലച്ചിട്ടില്ല. പ്രാദേശീക സംഘർഷങ്ങളും യുദ്ധങ്ങളും ഭീകരതയും സൃഷ്ടിച്ച് ഇറാക്കിൽ വളർത്തിയ വിഭാഗീയതയുടെ പിന്നിലെ രാഷ്ട്രീയം എണ്ണയും ആയുധക്കച്ചവടവുമാണ്. നരഹത്യയും വംശീയ വിദ്വേഷവും വഴി അരാജകത്വം സൃഷ്ടിച്ച് പശ്ചിമേഷ്യൻ രാജ്യങ്ങളുടെ ഊർജ്ജവും വിഭവങ്ങളും സമ്പത്തും ആഗ്ലോ-അമേരിക്കൻ ആയുധക്കച്ചവടക്കാരിൽ എത്തിക്കുവാൻ സാമ്രാജ്യത്വ ശക്തികൾ തന്ത്രങ്ങൾ മെനയുന്നതിന്റെ ഫലമാണ്, ഇറാഖിലെ വംശീയതയുടെ പോർ വിളികൾ. ഇത് 'ഭീകരതയ്ക്ക് എതിരേയുള്ള യുദ്ധം' എന്ന മായിക സങ്കല്പത്തിൽ അമേരിക്കൻ പ്രസിഡന്റായിരുന്ന ജോർജ് ബുഷ് പകർത്തി എഴുതിയ സമവാക്യത്തിന്റെ അനന്തരഫലമാണ്. ഏകാധിപതിയായ സദ്ദാമിന്റെ പതനം ഇറാഖിൽ വിഘടനവാദം ശക്തിപ്പെടുവാൻ സഹായിക്കും എന്ന് സാമൂഹിക വിശകലന വിദഗ്ധർ പത്തുവർഷം മുമ്പേ പ്രവചിച്ചിരുന്നു.

'ഡോളർ വിളയിപ്പിക്കുന്ന' ഇറാക്കിലെ എണ്ണപ്പാടങ്ങൾ അമേരിക്കയിലെ വിവിധ എണ്ണക്കമ്പനികളുടെ നിയന്ത്രണത്തിലാണ്. സുന്നികളും കുർദ്ദുകളും നടത്തുന്ന പോരാട്ടം, നഷ്ടപ്പെട്ട എണ്ണപ്പാടങ്ങളുടെ രാഷ്ട്ര തനിമ വീണ്ടെടുക്കുന്നതിനുള്ള ശ്രമം കൂടിയായി വ്യാഖ്യാനിക്കപ്പെടുന്നു.

'ഇറാക്കിന്റെ വിഭജനം' എന്നത് അമേരിക്കയുടെ സ്വപ്നമാണ്. അധിനിവേശത്തിനെതിരേ പൊരുതേണ്ട ഇറാക്ക്, പരസ്പരം പോർ വിളിക്കുന്ന ഷിയ-സുന്നി-കുർദ് എന്നീ മൂന്നു കൊച്ചു രാജ്യമായാൽ ആയുധ, എണ്ണക്കച്ചവടത്തിന് സാമ്രാജ്യശക്തികൾക്ക് കൂടുതൽ ഊർജ്ജം ലഭ്യമാകും. സാമ്രാജ്യത്വ ശക്തികൾ പിന്തുണയ്ക്കുന്ന ഷിയാ വിഭാഗത്തിന്റെ അൽ മാലികിയുടെ ഇറാഖിലെ പാവ ഭരണത്തിന്റെ മനുഷ്യത്വ രഹിതവും അശാസ്ത്രീയവുമായ 'സുന്നി വിരുദ്ധ' സമീപനവും നേതൃത്വവും ഇറാക്കിൽ അരാജകത്വവും മനുഷ്യാവകാശ ലംഘനവും ഭീകരാന്തരീക്ഷവും സൃഷ്ടിക്കുന്നു.

ഇറാക്കിലെ ദേശരാഷ്ട്ര വ്യവസ്ഥിതി തകർത്ത്, രാഷ്ട്രത്തെ ശിഥിലീകരിക്കുമ്പോഴും മനുഷ്യത്വ രഹിതമായ നയതന്ത്ര സമീപനമാണ് അമേരിക്കയും യു.എൻ. രക്ഷാ സമിതിയും പുലർത്തുന്നത്. ഇക്കാര്യത്തിൽ സഭകളുടെ സമീപനവും വ്യത്യസ്തമല്ല. ഇറാക്കിലെ ജനതയുടെ നിലവിളിയും കണ്ണീരും മറ്റ് രാഷ്ട്രങ്ങളെയോ മതസമൂഹത്തേയോ സഭകളേയോ വേദനിപ്പിക്കുന്നില്ല. ഇതാണ് സാമ്രാജ്യത്വത്തിന്റെയും കമ്പോളത്തിന്റെയും വിജയം.

ഇസ്ലാമിക് സ്റ്റേറ്റ് ഓഫ് ഇറാക്ക് ആൻഡ് സിറിയ (ISIS) എന്ന സംഘടനയുടെ മുന്നേറ്റം മിന്നൽ വേഗത്തിലാണ്. വിവിധ സ്രോതസ്സുകളിലൂടെ സമാഹരിച്ച സമ്പത്തും ആയുധങ്ങളും സാമൂഹിക മാധ്യമങ്ങളുമാണ് കലാപ പ്രചരണത്തിന്റെ മുഖ്യ തന്ത്രം. 'ഇറാഖിന്റെ അന്ത്യ'ത്തിൽ നിന്നും മനുഷ്യക്കുരിതിയിൽ നിന്നും ഇറാക്കിനെ വിമോചിപ്പിക്കുവാൻ കഴിയുമോ? ഇറാക്കിന്റെ നിലവിളിക്കും മനുഷ്യാവകാശ നിഷേധങ്ങൾക്കുമുള്ള യഥാർത്ഥ ഉത്തരവാദിത്വം ആര് ഏറ്റെടുക്കും?

> “ഇറാക്കിലെ ജനതയുടെ നിലവിളിയും കണ്ണീരും മറ്റ് രാഷ്ട്രങ്ങളെയോ മതസമൂഹത്തേയോ സഭകളെയോ വേദനിപ്പിക്കുന്നില്ല എന്നതാണ് സാമ്രാജ്യത്വത്തിന്റെയും കമ്പോളത്തിന്റെയും വിജയം.”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

# പ്രകൃതിയെ നോക്കിയേ...?

# എല്ലായിടവും മാറ്റങ്ങൾ

■ സുഗതകുമാരി

മനസ് നിറയെ ആശങ്കയുണ്ട്. ഭയാശങ്കയുണ്ട്. വേദനകളും. ഈ ഭൂമി, കുഞ്ഞുങ്ങൾ, സ്ത്രീ, പക്ഷി മൃഗാദികൾ എന്നിവയെക്കുറിച്ച് എല്ലാം ആശങ്കാകുലരാകേണ്ട സന്ദർഭമാണിത്. ധനത്തിന്റെ സ്വരൂപമായ ചെകുത്താനെയാണ് ഇന്ന് ഈശ്വരന്റെ സിംഹാസനത്തിൽ നാം ഇരുത്തിയിരിക്കുന്നത്. എല്ലാ ഭരണകൂടവും രാഷ്ട്രീയ പാർട്ടികളും പൈശാചികമായ ദുഃഷ്ടശക്തിയുടെ പിടിയിലാണ്. പണം അധികാരം, സ്വാർത്ഥത, തിന്മ എല്ലാം ദുഷ്ടശക്തികളാണ്. പണത്തിന്റെ ആധിപൃത്തിനാണ് ഇന്ന് പ്രാധാന്യം. അതിന്റെ ഫലമായി പ്രകൃതിയും സമൂഹവും വളരുന്ന തലമുറയും നമുക്ക് നഷ്ടമായികൊണ്ടിരിക്കുന്നു.

കുട്ടികളോട് എന്താകണം എന്നു ചോദിച്ചാൽ വലിയ ഉത്തരങ്ങൾ പറയും. ഡോക്ടറാകണം, എഞ്ചിനിയറാകണം, ഐ.ടി. മേഖലയിൽ എത്തണം എന്നൊക്കെ. എന്തിനാണ് ഇത്തരം ജോലികൾ എന്നു ചോദിച്ചാൽ ഉത്തരം 'വലിയ ശമ്പളം കിട്ടും' എന്നാണ്. കുട്ടികളെ മിടുക്കരാക്കണം. വലിയവരാക്കണം. എന്നാൽ 'നല്ല മനുഷ്യരാക്കുക' എന്ന ഉത്തരവാദിത്വം നമുക്ക് ഉണ്ട്. ഉന്നത വിജയത്തിനായി 'മത്സരത്തിന്റെ പാഠ'മാണ് നാം പഠിപ്പിക്കുന്നത്. ഇതിനപ്പുറമായി പ്രകൃതിയെക്കുറിച്ചും സമൂഹത്തെക്കുറിച്ചും നമ്മുടെ കുട്ടികൾ ബോധ്യമുള്ളവരാകണം.

പ്രകൃതിയെ ശ്രദ്ധിച്ചു നോക്കിയേ. എല്ലായിടവും വലിയ മാറ്റങ്ങൾ. അന്നവും കുടിവെള്ളവും പ്രാണവായുവും പരിമിതമായികൊണ്ടിരിക്കുന്നു. നമ്മുടെ 44 നദികളും മരിച്ചുകൊണ്ടിരിക്കുകയാണ് മഴക്കാലത്ത് മാത്രം ഒഴുകുന്ന ഓടകളായിതീർന്നിരിക്കുന്നു. പ്രകൃതിയും എല്ലാം വിഷമയമായി. എന്റെ ചെറുപ്പകാലത്ത് നദിയിൽ പോയി വെള്ളം കൈയിൽ കോരി കുടിക്കുമായിരുന്നു. എന്നാൽ ഇന്ന് നദികൾ എല്ലാം വിഷ മാലിന്യങ്ങളും വിസർജ്ജ്യ വസ്തുക്കളും വഹിക്കുന്നു. നദികളെ മനുഷ്യൻ കുപ്പതൊട്ടിയായി കരുതികഴിഞ്ഞു. കുടിവെള്ളം പോലും സംരക്ഷിക്കുവാൻ കഴിവില്ലാത്തവനായി തീർന്നു മഹാനായ മലയാളി. പ്രകൃതിയും നദിയും പൂർണ്ണമായും മലീമസമായിരിക്കുന്നു.

**'നിങ്ങൾ ഏതു പദ്ധതി ആവിഷ്ക്കരിച്ചാലും ആരാണ് അതിന്റെ ഗുണഭോക്താക്കൾ' എന്ന് ചിന്തിക്കണമെന്ന് പറഞ്ഞ ഗാന്ധി വചനം എപ്പോഴും ഓർക്കണം. നമ്മുടെ വികസനമാതൃകകൾ ആർക്കാണ് ആത്യന്തികമായി പ്രയോജനം ചെയ്യുന്നത്. പാവപ്പെട്ടവർക്കാണോ? ദരിദ്രർക്കാണോ? ഏറ്റവും ദരിദ്രനായ ഗ്രാമീണന്റെ മുഖം നമ്മുടെ മനസ്സിലുണ്ടാകണം.**



നദികളെ അമ്മ എന്ന രീതിയിൽ വർണ്ണിക്കുന്ന തത്വശാസ്ത്രം ഉണ്ടായിരുന്നു. നദികൾ ഇല്ലെങ്കിൽ എവിടെ നിന്നുമാണ് കുടിവെള്ളം കിട്ടുന്നത്. നെൽവയലുകൾ നികത്തികഴിഞ്ഞു. നമ്മുടെ കുന്നുകൾ ഇടിച്ചു നിരത്തി വയലുകൾ നിരത്തി. നീർകുന്നുകളാണ് തകർത്തിരിക്കുന്നത്. പ്രകൃതിയുടെ താളമാണ് നശിപ്പിപ്പിച്ചിരിക്കുന്നത്. എവിടെയാണ് നെൽവയൽ. എവിടെയാണ് കുന്നുകൾ.

പണം വർദ്ധിച്ചതിനാൽ കോൺക്രീറ്റു നിലകൾ നാട്ടിൽ പണിതു. മണ്ണിനെയും പ്രകൃതിയേയും നശിപ്പിച്ചു കൊണ്ട് വൻകിട കെട്ടിടങ്ങളാണ് വികസനത്തിന്റെ പേരിൽ നമ്മൾ പണിതുയർത്തിയിരിക്കുന്നത്.

പ്രകൃതി അമ്മയാണ്. കുഞ്ഞിനു അമ്മ മുലപ്പാൽ നൽകുന്നു. കുഞ്ഞ് അമ്മയുടെ മുലപ്പാൽ ഊറ്റി ഊറ്റി കുടിക്കുന്നു എന്നാൽ കുഞ്ഞ് രാക്ഷസ ശിശുവായാൽ അമ്മ തകർന്നുപോകും. മുലപ്പാൽ ഊറ്റി 'വലിച്ചു' കുടിച്ച് അമ്മയുടെ രക്തം വരെ കുടിക്കും. അമ്മയെ നിത്യരോഗിണിയാക്കി മരണ ശയ്യയിലേക്ക് വലിച്ചിടുന്ന രക്ഷസ ശിശുവിന്റെ ഭാവമാണിത്. അമ്മയുടെ മുലപ്പാൽ കുടിക്കണം. എന്നാൽ ചോര കുടിക്കരുത്. ഇത് ഈശ്വരൻ പൊറുക്കില്ല. അമ്മ പ്രകൃതിയാണ്. പ്രകൃതി അമ്മയാണ്. പ്രകൃതി തിരിഞ്ഞു നിൽക്കുന്നു എന്നു വെച്ചാൽ ഈശ്വരൻ കോപിക്കുന്നു എന്നാണ് അർത്ഥം.

മഹാകാരുണ്യവാനായ ഈശ്വരന്റെ ക്ഷമയ്ക്ക് ഒരതിരുണ്ട്. രാക്ഷസ ശിശുക്കൾ രാജ്യത്ത് വർദ്ധിച്ചാൽ മഹാ പാപങ്ങൾ വർദ്ധിക്കും. ഭൂമിയെ നശിപ്പിക്കുവാൻ ദൈവം കല്പിച്ചിട്ടില്ല. നമ്മുടെ പ്രകൃതിയെ സംരക്ഷിക്കണം. പരിമിതമായ മണ്ണും വെള്ളവും വായുവും നശിപ്പിക്കരുത്. ഇത് തകർക്കുന്നത് മനുഷ്യന്റെ സ്വാർത്ഥതയാണ്, ഇത് നശിപ്പിച്ചാൽ വളരുന്ന ഒരു തലമുറ എങ്ങനെ ജീവിക്കും? മനുഷ്യൻ സൃഷ്ടിക്കുന്ന വികസനങ്ങൾ ദൈവം പൊറുക്കുന്നതല്ല. സുഖഭോഗ തൃഷ്ണ വർദ്ധിപ്പിക്കുന്നതിനുള്ള സംവിധാനങ്ങൾ എല്ലാം പ്രകൃതിയേയും മനുഷ്യവാസത്തേയും ഹനിക്കുന്നതാണ്. 'കൂടുതൽ പണം' കൂടുതൽ സുഖം എന്നതാണ് പുതിയ തലമുറയുടെ ആഗ്രഹം.

എളിമയും വിനയവും വളർത്തിയെടുക്കണം. ആരേയും വേദനിപ്പിക്കരുത്. പ്രകൃതിയേയും ഭൂമിയേയും മുറിപ്പെടുത്തരുത്. കഴിവതും എളിമയോടെ ജീവിക്കണം. 'മര്യാദയ്ക്കു ജീവിക്കുക' എന്നതാണ് എല്ലാ മതങ്ങളുടെയും അന്തസാരം.

ദേവാലയങ്ങളിലെ ഉത്സവങ്ങളും പെരുനാളുകളും ആഘോഷങ്ങളും വെടിക്കെട്ടുകളും കാണുമ്പോൾ ഞാൻ എന്നോട് തന്നെ ചോദിക്കാറുണ്ട് ഇത് ആർക്കുവേണ്ടിയാണ് ആരു പറഞ്ഞിട്ടാണ് ഇത് ചെയ്യുന്നത്.

എന്തിനാണ് ഇത്രയധികം ആഘോഷം. ആദ്ധ്യാത്മീകതയിൽ എളിമ വേണ്ടേ. മതങ്ങൾ അല്ലേ ഇത് പഠിപ്പിക്കേണ്ടത്. പ്രകൃതിയെ തകർക്കുന്ന ആഘോഷങ്ങൾക്ക് നിയന്ത്രണം ഉണ്ടാകണം.

ദുബായിൽ ചെന്നപ്പോൾ ആകാശത്തോളം ഉയർന്നു നിൽക്കുന്ന കെട്ടിടം എന്നെ കൊണ്ട് കാണിച്ചു. ഇത് ലോകത്തെ ഏറ്റവും വലിയ കെട്ടിടമാണ്. ഇതിന്റെ മുകളിൽ മലയാളി കുടുംബങ്ങൾ താമസിക്കുന്നുണ്ട്. ഇത് കൊണ്ടു കാണിച്ചവർ എന്നോട് ചോദിച്ചു 'ഇഷ്ടപ്പെട്ടോ' എന്ന്. ഇല്ല എന്നു ഞാൻ പറഞ്ഞു. ആകാശത്തോളം ഉയർന്ന ഫ്ളാറ്റിൽ താമസിച്ചാലും ഭൂമിയിലേക്ക് ഇറങ്ങി വരണമല്ലോ. അവിടെ നിന്നും സ്വർഗ്ഗത്തിലേക്ക് കയറിപോകുവാൻ സാധിക്കുകയില്ലല്ലോ. ആറടിമണ്ണിൽ എത്തണമെങ്കിൽ ഭൂമിയിലേക്ക് വരണമെല്ലോ. എന്തിനാണീ ഗോപുരങ്ങൾ. വൻകിട മാളികകൾ....

ഇന്ത്യയിലും ആഫ്രിക്കയിലും എല്ലാം പോഷകാഹാരമില്ലാതെ കുഞ്ഞുങ്ങൾ കഴിയുമ്പോൾ നമ്മൾ 'മഹാസൗധങ്ങൾ' പണിത് ജീവിതം ആഘോഷിക്കുകയാണ്. ഇത് ധനമോഹത്തിന്റെയും സുഖ ആർത്തിയുടേതുമാണ്. സ്വാർത്ഥതയുടെതാണ്. ഇതിനെതിരെയുള്ള പാഠങ്ങളും പഠനങ്ങളും വളരുന്ന കുഞ്ഞുങ്ങളെ പഠിപ്പിക്കണം. മതങ്ങൾ ഇതിനായി പ്രത്യേകം ജാഗ്രത പുലർത്തേണ്ട കാലമാണിത്.

2012-ലെ ഒരു പഠനത്തിൽ 13 ലക്ഷം വീടുകൾ കേരളത്തിൽ ആൾപാർപ്പില്ലാതെ കിടക്കുകയാണ്. ആർക്കുവേണ്ടിയണ് ഇത് പണിതിരിക്കുന്നത്. കുന്നും മലയും ഇടിച്ച്, മണ്ണിൽവാരി പ്രകൃതിയെ നശിപ്പിച്ച് പണിതിരിക്കുന്ന ഈ കെട്ടിടങ്ങളിൽ ആൾപാർപ്പില്ല. മണിമാളികകൾ വളർത്തുന്ന കമ്പോളങ്ങളായി കേരളം.

'നിങ്ങൾ ഏതു പദ്ധതി ആവിഷ്ക്കരിച്ചാലും ആരാണ് അതിന്റെ ഗുണഭോക്താക്കൾ' എന്ന് ചിന്തിക്കണമെന്ന് പറഞ്ഞ ഗാന്ധി വചനം എപ്പോഴും ഓർക്കണം. നമ്മുടെ വികസനമാതൃകകൾ ആർക്കാണ് ആത്യന്തികമായി പ്രയോജനം ചെയ്യുന്നത്. പാവപ്പെട്ടവർക്കാണോ? ദരിദ്രർ ക്കാണോ?



ഏറ്റവും ദരിദ്രനായ ഗ്രാമീണന്റെ മുഖം നമ്മുടെ മനസ്സിലുണ്ടാകണം. നമ്മുടെ വൻകിട ഹോട്ടലുകളും പാവപ്പെട്ടവനു വേണ്ടിയുള്ളതാണോ? നമ്മുടെ പ്രവർത്തനങ്ങൾ ആർക്കുവേണ്ടി എന്ന ചോദ്യം എപ്പോഴും ഉണ്ടാകണം.

ഭൂമിക്ക് ചൂട് വർദ്ധിച്ചു. എല്ലാ മുറ്റങ്ങളും കോൺക്രീറ്റ് ചെയ്തു. ജലസുലഭതയും ജല സമൃദ്ധിയും നിറഞ്ഞ നമ്മുടെ കൊച്ചു കേരളത്തിൽ ഇപ്പോൾ 20 രൂപാ കൊടുത്തെങ്കിൽ മാത്രമേ ഒരു കുപ്പിവെള്ളം കിട്ടുകയുള്ളു.

ഒരു പിടി നെല്ല് നമുക്ക് സ്വന്തമായി വേണ്ടേ. കുറച്ച് ശുദ്ധ ജലം നമുക്ക് വേണ്ടേ. നമ്മുടെ കിണറുകളിൽ ശുദ്ധ ജലം ഉണ്ടാവേണ്ടേ. നമ്മുടെ നദികൾ തെളിഞ്ഞ് ഒഴുകേണ്ടേ? ഞങ്ങൾ കവികൾ പ്രകൃതിയുടെ വേദനകണ്ട് സങ്കടപ്പെടുന്നു.

ഞങ്ങൾക്ക് സ്മാർട്ട് സിറ്റികളും ഐടി പാർക്കുകളും, വിമാനതാവളങ്ങളും ആശങ്കയാണ് പകരുന്നത്. അതിനാൽ വയലുകളെപ്പറ്റിയും പക്ഷികളെപ്പറ്റിയും മൃഗങ്ങളെപ്പറ്റിയും തേനീച്ചകളെപ്പറ്റിയും പറയുന്നു. അവർ എല്ലാം ഈശ്വരന്റെ സൃഷ്ടികളാണ്. ഭൂമിയുടെ അവകാശികളാണ്. മനുഷ്യന് മാത്രം ഇടം പോലും. ചെറുജീവികൾക്കും പ്രാണികൾക്കും ഇടം നൽകണം. ആന, കടുവാ, മാൻ തുടങ്ങിയ ജീവികൾ വളരണമെല്ലൊ. ജീവികളെ സഹോദരങ്ങളായി കാണുവാനുള്ള കണ്ണ് വേണം. അതിനുള്ള വിടർന്ന കണ്ണുകൾ നമുക്ക് ഉണ്ടാകണം.

ദുഃഖമയമായ, ഭയാനകമായ അവസ്ഥയിലാണ് ഭൂമി. അതിനെ സംരക്ഷിക്കേണ്ട പരിപാലിക്കേണ്ട സമയം വൈകിപ്പോയി. ഭൂമിയെ കാത്തുപരിപാലിക്കുവാനുള്ള പദ്ധതികൾ നമ്മൾ സൂക്ഷ്മമായി പരിരക്ഷിക്കണം.

*ശേഷം 17-ാം പേജിൽ*

DONT DO DRUGS

> 'അമിത അളവിൽ മദ്യം ഉള്ളിൽ ചെന്ന് എട്ടു വയസുകാരൻ മരിച്ചു'.
>
> 'മദ്യം ഉള്ളിൽ ചെന്ന് പത്താം ക്ലാസ് വിദ്യാർത്ഥി അവശനിലയിൽ'
>
> 'സ്കൂളുകളിൽ മദ്യവിതരണം നടത്തിയ കച്ചവടക്കാർ പിടിയിൽ....'

# ലഹരി വിമുക്ത ക്യാമ്പസ്

**കേ**രളത്തിൽ സ്കൂൾ കുട്ടികൾക്കിടയിൽ മദ്യവും മയക്കുമരുന്നും വർദ്ധിക്കുന്നു. പൊതുസമൂഹത്തെ ഞെട്ടിപ്പിക്കുന്ന തരത്തിലുള്ള വാർത്തകൾ അനുദിനം ഉണ്ടാകുന്നു. കുട്ടികളിൽ മദ്യാസക്തി വർദ്ധിക്കുന്നതായി സർവ്വേകൾ വ്യക്തമാക്കുന്നു. സ്കൂളും പരിസരവും ലഹരിയുടെ താവളം ആകുന്ന സാഹചര്യമാണ്.

കുടുംബ ബന്ധങ്ങളുടെ തകർച്ച, സ്നേഹവും വാത്സല്യവും ലഭ്യമാകാതെ വരിക, മാധ്യമങ്ങളുടെ സ്വാധീനം, മാതാപിതാക്കളുടെ നിയന്ത്രണമില്ലായ്മ, സുഹൃത്തുക്കളുടെയും സാഹചര്യങ്ങളുടെയും സമ്മർദ്ദം, അനുകരണ വാസന, സ്വയം നിയന്ത്രിക്കുവാനുള്ള കഴിവില്ലായ്മ, മറ്റുള്ളവരുടെ അവഗണനയും പരിഹാസവും തുടങ്ങി അനേക കാര്യങ്ങൾ കുട്ടികളുടെ ലഹരിക്ക് കാരണമാകുന്നു.

മതബോധന ശുശ്രൂഷകളിൽ ധാർമ്മിക പ്രബോധനങ്ങൾ വേണ്ടത്ര ശക്തിപ്പെടാത്തതും മദ്യാസക്തിക്ക് ഇടം പകരുന്നു. നമ്മുടെ സ്കൂൾ-കോളജ് പരിസരങ്ങളെക്കുറിച്ച് മാവേലിക്കര മിഷൻ ട്രെയിനിംഗ് സെന്ററിൽ മധ്യവേനൽ ബൈബിൾ ക്ലാസ്സിന് എത്തിയ വിദ്യാർത്ഥികൾ പ്രതികരിക്കുന്നത് ശ്രദ്ധിക്കുക; ഇവരുടെ വാക്കുകൾക്ക് സഭയും സമൂഹവും വേണ്ടത്ര വില കല്പ്പിക്കാതിരുന്നാൽ വളരുന്ന സമൂഹം തകർന്നു പോകും. സ്കൂൾ-കോളജു പരിസരങ്ങൾ മദ്യവിമുക്തമാക്കുവാൻ രക്ഷകർത്താക്കളും അദ്ധ്യാപകരും മാനേജ്മെന്റും കൂട്ടായി ശ്രദ്ധിക്കണം.



*ലഹരി വിമുക്ത ക്യാമ്പസ്... പ്രതികരിക്കുന്ന വിദ്യാർത്ഥിസംഘം.*

കുട്ടികളുടെ വിജയവും വളർച്ചയും മാർക്കിന്റെയും ഗ്രേഡിന്റെയും അടിസ്ഥാനത്തിൽ മാത്രമുള്ളതല്ല. ധാർമ്മിക ജീവിതത്തിന്റെ വിശുദ്ധിയും നൈർമ്മല്യവും ഉണ്ടാകണം. കുട്ടികൾ പങ്കിടുന്ന നൊമ്പരങ്ങൾ നമുക്ക് വായിച്ചറിയാം. നമ്മുടെ കാമ്പസുകൾ എത്രമാത്രം സുരക്ഷിതത്വവും വിശുദ്ധവുമാണെന്ന് (Clean Campus, Safe Campus) 17-ാം വയസ്സിൽ താഴെയുള്ള വിദ്യാർത്ഥികൾ തന്നെ പറയട്ടെ...

**മ**ദ്യവും, മയക്കു മരുന്നുകളും വിദ്യാർത്ഥികളെ അവരുടെ ലക്ഷ്യത്തിൽ നിന്ന് അകറ്റികളയുന്നു. തങ്ങൾ ആരാകുന്നു എന്ന ബോധ്യം അവർക്ക് നഷ്ടപ്പെടുന്നു. മദ്യവും, മയക്കുമരുന്നുകളും അത് ഉപയോഗിക്കുന്നവരെ അധാർമ്മിക പ്രവർത്തനങ്ങൾ ചെയ്യുവാൻ പ്രേരിപ്പിക്കുന്നു, കാരണം അവ അവരുടെ വിവേകത്തെ കെടുത്തുന്നു. മാതാപിതാക്കൾക്കും സഭയ്ക്കും വളർന്നു വരുന്ന തലമുറയെ നേരായ പാതയിൽ നയിക്കുവാനുള്ള വലിയൊരു ഉത്തരവാദിത്തമുണ്ട്. മക്കളെ ചെറുപ്പം മുതലേ ദൈവികരായി വളർത്തണം. പ്രകാശത്തിന്റെ കൂദാശയാകുന്ന വി. മാമോദീസായേറ്റ് സഭയുടെ അംഗങ്ങളായി തീരുന്ന കുഞ്ഞുങ്ങളെ തിരുവചനം പഠിപ്പിക്കുന്നതിലൂടെയും, ലക്ഷ്യത്തെപ്പറ്റിയുള്ള ബോധ്യം നൽകുന്നതിലൂടെയും അവരെ നല്ല വ്യക്തിത്വങ്ങളാക്കി രൂപാന്തരപ്പെടുത്തുവാനുള്ള കാഴ്ചപ്പാട് സഭയ്ക്കും, മാതാപിതാക്കൾക്കും ഉണ്ടാവണം. അങ്ങനെ അവരുടെ ഉള്ളിലെ ദൈവിക പ്രകാശം എപ്പോഴും കാത്തു സൂക്ഷിക്കുവാൻ സംഗതിയാകണം.

**-ഡിബു വി. ജേക്കബ്, പുന്നവേലി**

**വി**ദ്യാർത്ഥികളിൽ ഏകദേശം 12-19 വയസ്സിനുള്ളിലാണ് മദ്യ-മയക്കുമരുന്നിന് അടിമയാകുന്നത്. കുട്ടികൾക്കു ആകർഷണം ബോധം ഉണ്ടാകുന്നു. അതു മൂലം കുട്ടികൾ മദ്യം ഉപയോഗിക്കാൻ പ്രേരിതരാകുന്നു. അവർ ഒരിക്കൽ ഇതിനു അടിമപ്പെട്ടാൽ പിന്നീട് അവർക്കു ജീവിതത്തിൽ മദ്യം മാറ്റിനിർത്താനാകുന്നില്ല. കോളജുകളിലാണ് കൂടുതലും മദ്യം ഉപയോഗിക്കുന്നത്. അവിടെ പുതിയ കൂട്ടുകെട്ട് ഉണ്ടാകുന്നു. അവിടെ അവർക്കൊരു സ്വാതന്ത്ര്യം ഉണ്ടാകുന്നു. അതുമൂലം അവർ മദ്യം ഉപയോഗിച്ചു തുടങ്ങും. മദ്യപാനം കുട്ടികളിൽ ഒരു വിപത്താകുന്നു.

**- ശ്ലോമോ എം.സി., പാണ്ടങ്കേരി**




## CLEAN CAMPUS, SAFE CAMPUS

- Crackdown on drugs, tobacco products near schools
- School Jagratha Samithis to be strenghtened
- Police, Student Police Cadets to cooperate
- Managements, PTAs to meet expense for the project

മദ്യം വിഷമാണെന്ന് എല്ലാവർക്കും അറിയാം മദ്യത്തിന്റെ കുപ്പികളിൽ. "മദ്യം ആരോഗ്യത്തിന് ഹാനികരം" എന്ന വാക്യം. പിന്നെ എന്തുകൊണ്ട് കേരള സർക്കാർ ഇത് വിതരണം ചെയ്യുന്നു. കേരള സർക്കാരിന് ഏറ്റവും കൂടുതൽ വരുമാനം കിട്ടുന്നത് ബിവറേജസിൽ നിന്ന് ആണ്.

മദ്യപാനം ഇപ്പോൾ വിദ്യാർത്ഥികളിൽ കൂടിവരികയാണ്. ഇത് കുടിച്ചിട്ട് ക്ലാസിൽ വരുന്ന കുട്ടികളുമുണ്ട്. ഒരു കുട്ടി സ്കൂളിൽ മദ്യം കൊണ്ടുവന്ന് കൂട്ടുകാരുമായി പങ്കിട്ട് കുടിച്ചു. അത് അദ്ധ്യാപകർ അറിയുകയും അവനെ വിസ്തരിച്ചപ്പോൾ തന്റെ അച്ഛന്റെ ഷെൽഫിൽ നിന്നും എടുത്തതാണെന്ന് പറഞ്ഞു. ഇപ്പോഴുള്ള തലമുറകൾക്ക് മദ്യപാനശീലമുണ്ടാകുവാനുള്ള പ്രധാന കാരണം മാതാപിതാക്കളാണ്. അവർ മക്കൾക്ക് പങ്കിട്ട് കൊടുക്കുന്നു. അത് പിന്നീട് കുട്ടികളിൽ ശീലമാക്കുന്നു. അതിനാൽ കുടുംബങ്ങളിൽ കഴിവതും മദ്യം കുടിക്കാതെയും അത് വീട്ടിൽ സൂക്ഷിക്കാതെയും. ഇരുന്നാൽ മദ്യരഹിതമായ ഒരു പുതിയ തലമുറയെ വാർത്ത് എടുക്കാം.

**- ഏബിൾ റോയി, അണക്കര**

ആധുനിക ലോകത്തിൽ ഏറ്റവും സങ്കീർണ്ണമായ ഒരു പ്രശ്നമാണ് മദ്യ-മയക്കുമരുന്നുകളുടെ ഉപയോഗം. ഇത് കൂടുതലായി കാണുന്നത് വിദ്യാർത്ഥികളിലാണ്. കോളേജുകളിലും സ്കൂളിലും ഇവ കൂടുതൽ വിറ്റഴിക്കുന്നു.

മയക്കുമരുന്നുകൾ വിൽക്കുന്നതും ഇതിന്റെ ഏജൻസിയായി പ്രവർത്തിക്കുന്നതും വിദ്യാർത്ഥികൾ തന്നെയാണ്. ഞാൻ പഠിച്ചത് പ്രശസ്തമായ ഒരു വലിയ കോളേജിലാണ്. അവിടെ ഹോസ്റ്റലുകളിൽ മദ്യം, മയക്കുമരുന്ന് ഉപയോഗിക്കാത്തവരുടെ എണ്ണം വളരെ കുറവാണ്. രാത്രിയായാൽ കൂട്ടുകാർ കൂടി മദ്യവും മയക്കുമരുന്നും ഉപയോഗിക്കുന്നു. ഈ വിവരം അവിടുത്തെ വാർഡൻ അച്ചനോട് പറഞ്ഞപ്പോൾ നേരിട്ടു കാണാതെ അവർക്ക് ആക്ഷൻ എടുക്കാൻ സാധിക്കില്ല എന്നു പറഞ്ഞു. അവർ അവരുടെ കോളേജിന്റെ പ്രശസ്തിയെ ബാധിക്കുമെന്ന ഭീതി കൊണ്ട് കാര്യമായി എടുക്കുന്നില്ല. മാതാപിതാക്കളുടെ അഭാവമാണ് വിദ്യാർത്ഥികളെ മദ്യത്തിനും മയക്കുമരുന്നിലും അടിമപ്പെടുത്തുന്നത്. അവർ അവരുടെ ജോലി സംബന്ധമായ തിരക്കുകൾ മൂലം തന്റെ മക്കളെ ശ്രദ്ധിക്കുക എന്ന ദൗത്യം അവർ മറന്നുപോകുന്നു. മദ്യം-മയക്കുമരുന്ന് ഉപയോഗിക്കുന്നതു മൂലം അവർ നിത്യ രോഗിയായി തീരുന്നു. പക്ഷേ അവസാന ഘട്ടത്തിലാണ് അവർ രോഗിയാണ് എന്ന് മനസ്സിലാക്കുന്നത്.

**- നിധിൻ ജോൺ മാത്യു, പാവുക്കര**

മദ്യവും മയക്കുമരുന്നും ഇപ്പോഴത്തെ ജനറേഷനിൽ വളരെ അധികം സാധീനിച്ചിരിക്കുകയാണ്. ഇതിൽ പകുതിയും സ്കൂൾ അധികൃതരുടെ അനാസ്ഥകൊണ്ടാണ്. മദ്യവും മയക്കുമരുന്നും ഉപയോഗിക്കുന്നവർക്കും ഇതുമായി ബന്ധപ്പെട്ട ക്ലാസ്സുകൾ കൊടുക്കണം. ഇത് സ്കൂളിൽ ചെയ്യാൻ കഴിയും. ബാക്കിയുള്ള പകുതി ശതമാനവും വീട്ടിൽ നിന്നാണ് ഉണ്ടാകുന്നത്. കാരണം മദ്യത്തിനും മയക്കുമരുന്നിനും അടിമയാകുന്ന കുട്ടികളുടെ പിതാക്കന്മാരുടെ ദുശീലം മൂലവും കുട്ടികൾ ഇതിന് അടിമപ്പെടാവുന്നതാണ്. **- അജിൻ കെ. ഫിലിപ്പ്, തോട്ടയ്ക്കാട്**

പണ്ട് പ്രായമായവർപോലും പാത്തും പതുങ്ങിയുമായിരുന്നു മദ്യമയക്കുമരുന്നുകൾ ഉപയോഗിച്ചിരുന്നതെങ്കിൽ ഇപ്പോൾ വിദ്യാലയങ്ങളിൽ വിദ്യാർത്ഥികൾ പരസ്യമായി ഇതൊക്കെ ഉപയോഗിക്കാൻ തുടങ്ങി.

വിദ്യാലയങ്ങളിൽ തെറ്റായ കൂട്ടുകെട്ടിൽക്കൂടി മദ്യം കഴിച്ച് അതിന് അടിമപ്പെട്ടുപോവുകയാണ്.

ക്രിസ്തീയ മൂല്യങ്ങളെ തള്ളിക്കൊണ്ടുള്ള ഈ ലഹരിയുടെ ഉപയോഗം ഈ തലമുറയിൽ നിന്നും നീക്കുവാൻ നമുക്ക് സാധിക്കണം. അങ്ങനെ ഒരു ലഹരി വിമുക്ത സമൂഹം സൃഷ്ടിക്കണം...

**- ഗ്രിഗറി കെ. ജോൺസ്, നരിയാപുരം**

- ലഹരിക്ക് അടിമകളാകുന്ന വിദ്യാർത്ഥികൾ പെട്ടെന്ന് പഠനത്തിൽ പിന്നോട്ടു പോകും. മറ്റ് കുട്ടികളിൽ നിന്നും ഒറ്റപ്പെട്ട് ഏകാന്തതയും നിശബ്ദതയും പ്രകടമാക്കും.
- അകാരണമായ സ്വഭാവ വ്യത്യാസങ്ങൾ, പെരുമാറ്റത്തിലെ അസ്വഭാവികത, ദേഷ്യം, കരച്ചിൽ, ശാന്തത എന്നിവ പ്രകടപ്പിക്കും.
- പള്ളിയിൽ പോകാതിരിക്കുക, ആൾക്കൂട്ടത്തിൽ നിന്നും അകലുക, കുടുംബങ്ങളോട് സ്നേഹം കാണിക്കാതിരിക്കുക എന്നിവ സ്വഭാവത്തിൽ വരും.
- അലക്ഷ്യമായ ജീവിതചര്യകൾ... ശരീര ഭാഗങ്ങളിൽ മുറിപ്പാടുകൾ...
- സ്നേഹം, ബഹുമാനം, ആദരവ് എന്നിവ് അർഹരായവർക്ക് നൽകാതിരിക്കും.
- മദ്യപാനികളായ കൂട്ടുകാരോടുള്ള സഹവാസം. മദ്യമയക്കുമരുന്ന് ഉല്പന്നങ്ങൾ എന്നിവയുടെ സൂക്ഷിപ്പ്.

മദ്യത്തിനുവേണ്ടി ഇപ്പോഴത്തെ ജനങ്ങൾ പരക്കം പാഞ്ഞുകൊണ്ടിരിക്കുകയാണ്. പൊതു അവധി ദിവസങ്ങൾ പോലും മദ്യം വാങ്ങി സൂക്ഷിക്കുന്നു. മയക്കുമരുന്നുകൾ ഇപ്പോഴത്തെ പല വിദ്യാർത്ഥികളും കാംപ

ശേഷം 21-ാം പേജിൽ



# ലാളിത്യത്തിന്റെ വിശുദ്ധഭാവം

ഫാ. റ്റിജു ഏബ്രഹാം, ചെങ്ങന്നൂർ

ദൈവത്തിങ്കലേക്കുള്ള ഒരു ഇടനാഴി... അതായിരുന്നു പരിശുദ്ധ വലിയ ബാവ. ജീവനേക്കാൾ ജീവിതം വലുത് എന്ന് വരച്ചുകാട്ടി പ്രാർത്ഥനയിലും ആരാധനയിലും ജീവിതം നയിച്ച സന്യാസി ശ്രേഷ്ഠൻ. വിശുദ്ധസഭയുടെ പടവുകളിൽ വിശ്വാസസമൂഹത്തിനായി പ്രാർത്ഥിച്ച ഈ ഗുരു ഒരു യഥാർത്ഥ ക്രിസ്തു ശിഷ്യൻ തന്നെ ആയിരുന്നു. ലോകത്തിനുമുമ്പിൽ നന്മയായി ലോകർക്കു മുന്നിൽ നന്മയുടെ ഇതളുകൾ സമ്മാനിച്ച ഈ പുണ്യാത്മാവ്.

പത്തനാപുരം ദയറായുടെ അകത്തളങ്ങളിൽ മനമുരുകി പ്രാർത്ഥിച്ച് ആരാധനയുടെ മാധുര്യം നെഞ്ചിലേറ്റിയതായിരുന്നു ഈ പിതാവിന്റെ ജീവിതം. പൂർണ്ണസന്യാസത്തിന്റെ സോപാനത്തിലേറി മൗനത്തിൽ ജീവിതം സമർപ്പിച്ചു. മലങ്കരയുടെ ഈ ജീവതേജസ്സ്. സന്തോഷങ്ങൾക്കും ദുഃഖങ്ങൾക്കും ഒരേ പ്രാധാന്യം നൽകി. ആരാധനയുടെ ശ്രേഷ്ഠത ജീവിതത്തിൽ പകർത്തി. ദൈവസാന്നിദ്ധ്യത്തിന്റെ നിറഞ്ഞ ബോധം അദ്ദേഹത്തിന്റെ ആരാധനയിൽ നിന്നും ശ്രവിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് തന്നെയാകണം അദ്ദേഹത്തിന്റെ ബലിതർപ്പണം കാണുവാൻ ദൂരത്ത് നിന്നുപോലും ആളുകൾ വന്നെത്തിയിരുന്നത്.

### ആദ്യവിളി

ഏതൊരു സന്യാസിയുടെ ജീവിതത്തിനും ഒരു വിളിയുണ്ട്. ആ വിളിക്ക് തിരുമേനിയെ യോഗ്യനാക്കിയത് സ്വന്തം മാതാപിതാക്കൾ തന്നെയായിരുന്നു. മാതാവ് പ്രാർത്ഥനയും, പിതാവ് ദാനധർമ്മവും തിരുമേനിയെ ശീലിപ്പിച്ചു. പഴയക്കാലത്ത് തമിഴ്നാട്ടിൽ നിന്ന് വന്ന കാളകച്ചവടക്കാർ, രാത്രി വൈകിയും വീട്ടുപടിക്കലൂടെ വിശന്നു വലഞ്ഞു പോകുമ്പോൾ അവരുടെ "അയ്യാ പസിക്കത്' എന്ന അഭ്യർത്ഥനയ്ക്ക് മുമ്പിൽ വീട്ടിലുള്ളത് മുഴുവൻ നൽകിയ സ്വന്തം പിതാവിന്റെ പ്രവർത്തനങ്ങൾ തിരുമേനി പലപ്പോഴായി വ്യക്തമാക്കിയിട്ടുണ്ട്.

### ഗുരുഭക്തി

തന്റെ ജീവിതത്തെ ഒരു വിളിയിലൂടെ മാറ്റിമറിച്ച തോമ്മാ മാർ ദിവന്നാസിയോസ് എന്ന ഗുരുവിനെ അന്ത്യംവരെയും സ്മരിച്ചിരുന്നു. ആ ഗുരുവിന്റെ കബറടക്കവേളയിൽ സഹിക്കാനാകാതെയുള്ള തിരുമേനിയുടെ വിങ്ങിപ്പൊട്ടൽ കണ്ടുനിന്നവരെ പോലും കണ്ണുനീർ അണിയിക്കുന്നതായിരുന്നു എന്ന് കേട്ടിട്ടുണ്ട്. ആ ഗുരുശിഷ്യബന്ധം വെളിവാക്കുന്നതായിരുന്നു തിരുമേനിയുടെ കബറിടത്തിന്റെ സ്ഥാനം. എവിടെയാകണം കബറിടമെന്നതിനെന്നോണം അത് ഗുരുവിന്റെ അടുത്താവണമെന്നും ഒരു വരി പിന്നിൽ വേണമെന്നും വാശിപ്പിടിച്ചിരുന്നു. എന്നാൽ കാതോലിക്കയുടെ കബറിന്റെ സ്ഥാനം ഒരു വരി മുമ്പിൽ വേണമെന്ന നിർബന്ധങ്ങൾക്ക് വിധേയനായി കബറിടം ഗുരുവിനു മുമ്പിൽ നിർണ്ണയിക്കപ്പെടുകയായിരുന്നു.

### ഒരു ദിവസം

ക്രമമായി ശീലിച്ചെടുത്തതായിരുന്നു തിരുമേനിയുടെ ഓരോ ദിനങ്ങളും. രാവിലത്തെ പ്രാർത്ഥനയ്ക്കുശേഷം വേദപുസ്തകവായനയ്ക്ക് സമയം കണ്ടെത്തുക പതിവായിരുന്നു. ഓരോ ദിവസത്തേയും വിശേഷങ്ങൾ പത്രത്തിൽ നിന്നും വായിച്ചുകേൾക്കുന്നതിനും കേൾക്കാത്തവ സ്വയം വായിക്കുന്നതിനും ശ്രമിച്ചിരുന്നു. യാത്രയിൽ പോലും യാമപ്രാർത്ഥനകൾ മുടങ്ങാതെ നടത്തിയിരുന്നു. യാമപ്രാർത്ഥനകളിൽ അനുതാപത്തിന്റെ പ്രാർത്ഥനകളും മസുമൂറകളും ഉൾപ്പെടുത്തിയിരുന്നു. ഒഴിവു സമയങ്ങൾ നിശബ്ദനായി ദൈവസംസർഗ്ഗത്തിൽ ഇരിക്കുവാനായി ഇഷ്ടപ്പെട്ടിരുന്നു.

ദ് ലാസ്റ്റ് സപ്പർ, ദ് ലോസ്റ്റ് ഷീപ്പ് എന്നീ പുസ്തകങ്ങൾ തിരുമേനിയെ ഒരുപാട് സ്വാധീനിച്ചിരുന്നു. പല തവണ അവ വായിക്കുന്നത് കണ്ടിട്ടുണ്ട്. സുത്താറയ്ക്ക് ശേഷം യാതൊന്നും ചെയ്യുവാനായി ശ്രമിച്ചിരുന്നില്ല.

അനേക രാത്രിയുടെ പല യാമങ്ങളിൽ പോലും ശരീരക്ഷീണത്താൽ ഉറങ്ങിയ തിരുമേനി ആത്മാവിന്റെ ഒരുക്കത്തോടെ കുരിശു വരയ്ക്കുന്നത് കണ്ടിട്ടുണ്ട്.

### ഭക്ഷണക്രമം / രീതി

ഒരു ഭക്ഷണത്തോടും പ്രത്യേക താൽപര്യമോ, താൽപര്യകുറവോ ഇല്ലായിരുന്നു. അതിമധുരവും അതിശൈത്യവും തിരുമേനിയ്ക്ക് പ്രിയമായിരുന്നു. ഇടതുകൈയ്യിൽ പൊളിച്ച പഴവും വലതുകൈയ്യിൽ ഭക്ഷണവും തിരുമേനിയുടെ ഭക്ഷണരീതിയായിരുന്നു. ഫ്രിഡ്ജിൽ നിന്നെടുത്ത തണുത്തുറഞ്ഞ വെള്ളം കുടിക്കുന്നത് ഏറെ ഇഷ്ടം എങ്കിലും അതിശൈത്യത്തിനു പോലും തോൽപ്പിക്കാനാകാത്ത അതിമാധുര്യമേറിയ ശബ്ദവും തിരുമേനിയുടെ പ്രത്യേകതയാണ്.

### മദ്ധ്യസ്ഥപ്രാർത്ഥന

പരി. ദൈവമാതാവിനെയും, പരിശുദ്ധ പരുമല തിരുമേനിയെയും, വി. ഗീവർഗ്ഗീസ് സഹദായേയും കാവൽ മദ്ധ്യസ്ഥരായി കണ്ടിരുന്നു. നിഷ്ഠയോടെ ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥത നടത്തിയിരുന്നു. രാവിലെയും സന്ധ്യയ്ക്കും ക്രമമായി ഈ പ്രാർത്ഥനകൾ ഉപയോഗിച്ചിരുന്നു. 2007 മാർച്ച് 25-ാം തീയതി വെളുപ്പിന് തിരുമേനിക്ക് ശാരീരികമായ അസ്വസ്ഥതയുണ്ടായി. കൂടെ നിന്ന ശെമ്മാശന്മാർ അടിയന്തരമായി ആംബുലൻസും മറ്റു കാര്യങ്ങളും സജ്ജമാക്കി. ശാരീരികമായി തളർന്ന തിരുമേനി ശെമ്മാശന്മാരോട് പരിശുദ്ധ ദൈവമാതാവിന്റെ മദ്ധ്യസ്ഥ ചൊല്ലിയതിനുശേഷം ആശുപത്രിയിൽ കൊണ്ടുപോയാൽ മതി എന്ന് കൽപ്പിച്ചത് ഏവരിലും ആശ്ചര്യം ഉളവാക്കുന്നതു തന്നെയായിരുന്നു.

ആഴ്ചയിൽ ഒരിക്കലെങ്കിലും പരുമല തിരുമേനിയുടെ കബറിടം സന്ദർശിക്കുക പതിവായിരുന്നു. കാതോലിക്കാ ആകുന്നതു വരെയും പരുമല പെരുന്നാൾ ദിവസത്തെ ആദ്യ കുർബാന തിരുമേനിയാണ് അർപ്പിച്ചു വന്നിരുന്നത്. എല്ലാ ചടങ്ങുകൾക്കു ശേഷം മാത്രമേ മടങ്ങിപ്പോക്കും ഉണ്ടായിരുന്നുള്ളു. പരുമലയിൽ പിതാക്കന്മാർ ഉപയോഗിച്ചിരുന്ന വിശ്രമമുറി (പരുമല തിരുമേനിയുടെ കബറിടത്തിനരികില്ലുള്ള മുറി)യിലായിരിക്കുമ്പോൾ പരുമല കബറിലെ വിശ്വാസികളുടെ നിലവിളയിൽ മനംനൊന്ത് 'പ്രാവുകൾ കുറുകുന്നു' എന്നു വിഷമത്തോടെ പറഞ്ഞ് അപ്പുറത്ത് മേടയിലേക്ക് താമസം മാറിയത് ഇന്നുമോർക്കുന്നു.

യാത്രയുടെ ആരംഭത്തിലും അവസാനത്തിലും, മുറിക്കുള്ളിൽ നിന്ന് പരിശുദ്ധ മാതാവിന്റെയും, പരുമല തിരുമേനിയുടെയും, വി. സഹദായുടെയും കൂക്കിലിയോനുകൾ ചൊല്ലുകയും, യാത്രാവേളകളിൽ ധ്യാനിക്കുവാൻ മൂന്ന് പേരുടെയും ഫോട്ടോകൾ കാറിനുള്ളിൽ സൂക്ഷിക്കുന്നതും പതിവായിരുന്നു.



പരിശുദ്ധ വലിയ ബാവായുടെ അനുസ്മരണം പത്തനാപുരത്ത് രാജ്യസഭാ ഡെപ്യൂട്ടി ചെയർമാൻ പ്രൊഫ. പി.ജെ. കുര്യൻ ഉദ്ഘാടനം ചെയ്യുന്നു. (30-06-2014)

### ആരാധനയിലെ വ്യത്യസ്തത

തലേദിവസം തന്നെ ആരാധന ഭാഗങ്ങൾ മനസ്സിരുത്തി വായിക്കുവാനും, ധ്യാനിക്കുവാനും പഠിപ്പിച്ച് തരുവാനും ശ്രമിച്ചിരുന്നു. ദൈവസാന്നിദ്ധ്യ ബോധ്യത്തോടുകൂടിയായിരുന്നു ആരാധന നടത്തിയിരുന്നത്. വാക്കുകളിലെ സ്പഷ്ടത തിരുമേനിയുടെ പ്രത്യേകതയായിരുന്നു. പാട്ടുകൾ ' നിറത്തിൽ ' പാടുക തന്നെ ചെയ്യും. പ്രത്യേകിച്ച് എട്ടാം നിറത്തിൽ ശുദ്ധൻ നീ ആലോഹോ എന്ന പ്രാർത്ഥന ഒരിക്കൽ കേട്ടാൽ ആരും അത് ജീവിതത്തിൽ മറക്കുകപോലുമില്ല.

പ്രാർത്ഥനയിൽ തെറ്റായ വാക്കുകളോ ഉച്ചാരണമോ തിരുമേനി സഹിച്ചിരുന്നില്ല. ആരാധന മധ്യേ ഉണ്ടാകുന്ന തെറ്റുകൾ തിരുത്തി വായിപ്പിക്കുമായിരുന്നു. കന്യകയായ് വിമലതയിൽ (നിഷ്ഠയിൽ നിന്നെപ്പെറ്റ), എന്നെ തൃപ്തനാക്കണമേ (തൃപ്തിയാക്കണമേ), നിങ്ങളെ ഞങ്ങൾ അറിയിച്ചതിനെതിരായി (പൗലോസ് ശ്ലീഹാ.......) എന്നീ തിരുത്തലുകൾ അവയിൽ ചിലതാണ്.

വിവാഹ ശുശ്രൂഷയിൽ മന്ത്രകോടിയ്ക്ക് പകരം മൂടുപടം എന്നു തന്നെ ഉപയോഗിക്കുവാനും ഈ മൂടുപടം മണവാട്ടിയുടെ ജീവിതത്തെ മൂടുന്നതിന് ഉതകത്തക്ക വിധത്തിലുള്ളതാണെന്നും, ഇനി ഇവൾ മറ്റ് പുരുഷന്മാരെയോ, ഇവളെ മറ്റു പുരുഷന്മാരോ നോക്കരുതെന്നും, ശുശ്രൂഷവേളയിൽ തന്നെ ഓർമ്മപ്പെടുത്തിയിരുന്നു. ഇന്നുവരെ സഭയിൽ ഒരു കാതോലിക്കായ്ക്കും സ്വന്തമാക്കാത്ത വ്യത്യസ്തമായ ദിദിമോസ് എന്ന പേരും സ്വന്തമാക്കി.

### പ്രസംഗത്തിന്റെ പ്രത്യേകത

ജീവനേക്കാൾ ജീവിതത്തെക്കുറിച്ച് എപ്പോഴും പ്രസംഗിച്ച തിരുമേനി ലളിതമായ ഭാഷാശൈലിയാണ് ഉപയോഗിച്ചത്. ഗുരുഭക്തി നിറഞ്ഞു നിന്ന തിരുമേനി തന്റെ പ്രസംഗത്തിൽ ' ഗു ' ശബ്ദം അന്ധകാരം ' രു ' ശബ്ദം തൻ നിരോധകം എന്ന് പലപ്പോഴും പഠിപ്പിച്ചിരുന്നു.

ക്രിസ്ത്യാനി എന്ന വാക്കിനെ സംബന്ധിച്ചും പലപ്പോഴും ഓർമ്മപ്പെടുത്തി. ക്രിസ്ത്യാനി എന്നാൽ ക്രിസ്തു + അനു + ആയി എന്നതാണ്. അതിന് ക്രിസ്തുവിനോടു കൂടെ യാത്രചെയ്യുന്നവൻ എന്നത്രെ അർത്ഥം.

ഏതു പ്രസംഗവും അവസാനിപ്പിച്ചിരുന്നത് പ്രാർത്ഥനയും ഉപവാസവുമാകുന്ന രണ്ടു ആത്മീയ ചിറകുകൾ ധരിക്കണമെന്ന ഓർമ്മപ്പെടുത്തലോടുകൂടെ തന്നെയായിരുന്നു. അനേകം ചെറുപ്പക്കാർ ഈ പ്രസംഗങ്ങളിൽ ആകൃഷ്ടരായി സർക്കാർ ജോലി പോലും ഉപേക്ഷിച്ച് ക്രിസ്തുവിനെ അനുഗമിച്ചിട്ടുമുണ്ട്.



പരിശുദ്ധ വലിയ ബാവായുടെ 30-ാം അടിയന്തിരം ദേവലോകം കാതോലിക്കേറ്റ് അരമനയിൽ പ. ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമികത്വത്തിൽ നടത്തുന്നു. (25-06-2014)

### കൈപ്പുസ്തകം

വിശുദ്ധിയോടു ജീവിക്കുക മാത്രമല്ല സഭയിലെ പുരോഹിതന്മാരും ചിട്ടയോടും, നിഷ്ഠയോടും കൂടെ വളരണമെന്നും തിരുമേനി അത്യധികം ആഗ്രഹിച്ചിരുന്നു. പുരോഹിതന്മാർ അറിഞ്ഞിരിക്കേണ്ടതും ജനങ്ങൾക്ക് ആവശ്യവുമായ ഉത്ബോധനം കൊടുക്കേണ്ടതിനായി ഒരു ലഘുഗ്രന്ഥം 'ശുശ്രൂഷ നടപടി ചട്ടങ്ങൾ' എന്ന പേരിൽ തിരുമേനി തന്നെ തയ്യാറാക്കി.

“വിശുദ്ധന്മാർക്ക് ഒരിക്കലായി ഭരമേല്പിക്കപ്പെട്ടിരിക്കുന്ന നമ്മുടെ സത്യ വിശ്വാസത്തെ എന്തുവിലകൊടുത്തും

ശേഷം 41-ാം പേജിൽ

## ചി|ത്ര|വി|ചാ|രം

2014 ഏപ്രിൽ മാസത്തിലെ മലങ്കരസഭാ മാസികയിൽ വന്ന "സാമൂഹിക പ്രതിബദ്ധതയുടെ ഹൃദയതാളം എന്ന ലേഖനത്തോടു കൂടെ കണ്ട പശ്ചാത്തല ചിത്രീകരണമാണ് എന്നെ ഇങ്ങനെ ഒരു കുറിപ്പെഴുതുവാൻ പ്രേരിപ്പിച്ചത്.




# എന്തിനോവേണ്ടി...

■ ജോർജ്ജ് മാത്യു, കോയമ്പത്തൂർ

ചൂഷണം ചെയ്യപ്പെടുന്ന ചാരിത്ര്യശുദ്ധിയുടെ ശേഷിക്കുന്ന ഉച്ഛിഷ്ടത്തേയാണ് എന്നേപ്പോലെയുള്ള ഏതൊരാൾക്കും ആ ചിത്രത്തിലൂടെ ദർശിക്കുവാൻ കഴിഞ്ഞിരിക്കുക. ആ ദൃശ്യം എന്റെ ഹൃദയാന്തർഭാഗത്തിലും ചില വിങ്ങിപ്പൊട്ടലുകളും വേദനകളും ഉണ്ടാക്കി. എന്റെ കണ്ണുകളെ അത് ഈറനണിയിക്കുകയും ചെയ്തു.

പെൺ മക്കളെ പെറ്റുവളർത്തി ഒരു നിലയിലെത്തിക്കാൻ വേണ്ടി ബദ്ധപ്പെട്ടുന്ന മാതാപിതാക്കൾക്കു മാത്രമേ അതിന്റെ നൊമ്പരമറിയുവാൻകഴിയുകയുള്ളു എന്നു പറയുന്നത്. അക്ഷരാർത്ഥത്തിൽ ശരിയാണ്.

ആ ചിത്രത്തിലെ സ്ത്രീക്കോലത്തിന്റെ നോട്ടം കണ്ടപ്പോൾ "ആർക്കോ വേണ്ടി" എന്നൊരടിക്കുറിപ്പെഴുതുവാനാണ് എനിക്കാദ്യം തോന്നിയത്.

അവൾ ഉപേക്ഷിച്ചവരും അവളെ ഉപേക്ഷിച്ചവരുമായി ഒട്ടനവധിപേർ ഉണ്ടായിരുന്നിരിക്കാം. മാതാപിതാക്കൾ കൂടപ്പിറപ്പുകൾ ഉറ്റവർ ഉടയവർ സഹപാഠികൾ അയൽക്കാർ അങ്ങനെ അനവധി പേർ. പല സന്ദർഭങ്ങളിലായി പല സാഹചര്യങ്ങളിലായി പല സ്ഥലങ്ങളിലായി പലരേയും കണ്ടു മുട്ടുവാനും ഇടയായിട്ടുണ്ടെന്നുന്നു കരുതാം. പണ്ടത്തെ ആ ആൾരൂപമല്ലല്ലോ അവളിന്ന് അതുകൊണ്ട് ഇന്നവളെ ആർക്കും കണ്ടാലറിയുന്നില്ലെങ്കിൽ അതിൽ അതിശയോക്തിയൊന്നുമില്ല.

ചോരത്തിളപ്പുള്ള തന്റെ ഇളം പ്രായത്തിലേയ്ക്ക് തള്ളിക്കയറി വന്ന ആ ഒരു അപശപ്ത നിമിഷത്തിൽ സംഭവിച്ചുപോയ അക്ഷരപ്പിശകിന് താൻ തന്നെയാണ് കാരണക്കാരിയെന്നും ഇതിന് മറ്റാരെയും പഴിച്ചിട്ട് കാര്യമില്ലെന്നും അവൾ തിരിച്ചറിഞ്ഞു കഴിഞ്ഞു. ഇന്നവളൊരു മരവിച്ച മനസ്സിന്റെ ഉടമയാണ്. അതിനുള്ളിൽ ആസ്വാദനങ്ങളില്ല അഭിലാഷങ്ങളില്ല അനുസ്മരണങ്ങളില്ല. അതുകൊണ്ടു തന്നെ പ്രതീക്ഷകളുമില്ല.

ചൈതന്യവും ചാരിത്ര്യവും ചവിട്ടിയരയ്ക്കപ്പെട്ടുകൊണ്ടുള്ള ഗതികെട്ട ജീവിതയാത്രയ്ക്കിടയിൽ അവൾക്ക് നേടാൻ കഴിഞ്ഞത് ജീവച്ഛവങ്ങളായ രണ്ട് പിഞ്ചുമക്കളെയാണ്. അവർക്ക് ജന്മം നൽകിയ തന്തമാരെന്നു പോലും അവൾക്കറിയില്ല. പലരും അവളോട് ചെങ്ങാത്തം കൂടിയിട്ടുണ്ടായിരിക്കാം. പലരും ആ ശരീരത്തിൽ സ്പർശിച്ചിട്ടുണ്ടായിരിക്കാം. പലരും അന്തിക്ക് കൂടെ ശയിച്ചിട്ടുണ്ടായിരിക്കാം. അവർക്കെല്ലാവർക്കും ലക്ഷ്യം ഒന്നു മാത്രമേ ഉണ്ടായിരുന്നുള്ളു എന്ന് വേണമല്ലോ ചിന്തിക്കാൻ. മേലെ ആകാശവും താഴെ ഭൂമിയുമായി രാവെന്നോ പകലെന്നോ ഇല്ലാതെ കഴിയുന്ന ഒരു തെരുവുതെണ്ടി സ്ത്രീക്ക് ഇവരിലാരാണ് തനിക്ക് മക്കളെ സമ്മാനിച്ചിട്ട് കടന്നുപോയ മാന്യനെന്ന് ഒരാളെ ചൂണ്ടിക്കാണിക്കാൻ എങ്ങനെ കഴിയും.

ഇതെല്ലാമോർക്കുമ്പോൾ മാതാപിതാക്കൾ മക്കൾക്ക് വാത്സല്യം പകർന്നു കൊടുക്കുന്നതിന് ഒരു പരിധിയൊക്കെ നിശ്ചയിക്കണമെന്നാണ് എനിക്ക് പറയാനുള്ളത്. അധികമായാൽ അമൃതും വിഷമെന്നാണല്ലോ പഴഞ്ചൊല്ല്.

മക്കളെ മടിയിലിരിത്തിക്കൊണ്ട് അവർക്ക് വേദസങ്കീർത്തനങ്ങൾ പാടി കേൾപ്പിക്കേണ്ടത് അവരുടെ ശൈശവ കാലം മുതലാണ്. "ഞാൻ സന്ധ്യയ്ക്കും കാലത്തും ഉച്ചയ്ക്കും സങ്കടം ബോധിപ്പിച്ചുകരയും" സങ്കീ. 55:17. എന്ന് സങ്കീർത്തനക്കാരൻ പാടിപ്പറഞ്ഞത് ഒരു പക്ഷേ തന്റെ അമ്മ തന്നെ കുഞ്ഞും നാളിൽ മടിയിലിരുത്തി പാടി കേൾപ്പിച്ച സങ്കീർത്തന ശകലങ്ങളുടെ ഓർമ്മയുടെ പശ്ചാത്തലത്തിൽ നിന്നു കൊണ്ടായിരിക്കാം.

തുടർന്നു വളരുന്ന ബാല്യ കൗമാരങ്ങളുമെല്ലാം ഏറ്റവും വിലപ്പെട്ട കാലഘട്ടങ്ങൾ തന്നെയാണ്. പൂമ്പാറ്റകൾ തേൻ നുകരാൻ വേണ്ടി സൗന്ദര്യവും സൗരഭ്യവുമുള്ള പൂക്കളെ തേടി പാറിപ്പറക്കുന്നതിന് തുല്യമാണത്. അല്പമൊന്നു കാലിടറിയാൽ ചെന്നു പതിക്കുന്നത് എവിടെയാണെന്നതിന് ഒരു നിശ്ചയവുമില്ല. ഭാഗ്യമുണ്ടെങ്കിൽ രക്ഷപ്പെടാമെന്ന് മാത്രമേയുള്ളു.

ആവശ്യത്തിലധികം മദ്യത്തിനും മയക്കുമരുന്നുകൾക്കുമടിമപ്പെട്ടു

ബ്രോയിലർ കോഴിയിറച്ചി വയററിയാതെ വെട്ടി വിഴുങ്ങി കുറുക്കന്റെ കണ്ണുമായി പതിയിരുപ്പു നടത്തുന്ന കാപാലികന്മാർ ചുറ്റും വിഹരിക്കുന്ന ലോകമാണിത്. സ്വന്തം മാതാപിതാക്കളെപ്പോലും വിശ്വസിക്കാൻ കൊള്ളാത്ത കാലമണിതെന്നാണ് വാർത്താമാധ്യമങ്ങൾ തരുന്ന സന്ദേശം. എല്ലാ മാതാപിതാക്കളേയും അടച്ചാക്ഷേപിക്കലല്ലേ ഇതെന്ന് രോഷം കൊള്ളുന്നവരുണ്ടാകാം. ഏതു പൊത്തിൽ ഏതു പാമ്പാണ് പതിയിരിക്കുന്നതെന്ന് ആർക്കാണ് പറയാൻ കഴിയുക. എങ്കിൽ പിന്നെ ഈ പിഞ്ചുകുഞ്ഞുങ്ങളെ ആരാണ് സംരക്ഷിക്കേണ്ടത് അത് അവർ തന്നെയാണെന്ന് ഞാൻ പറയും. അതിന് ദൈവാശ്രയം മാത്രമേ ഗുണം ചെയ്യുകയുള്ളു എന്ന തിരിച്ചറിവ് അത്യന്താപേക്ഷിതമാണ്. പ്രാർത്ഥിക്കുക - ദൈവം കേൾക്കും.

ഇന്നവൾക്കാരെയും അവളെ ആർക്കും കണ്ടാലറിയാതായിരിക്കുന്നു. അതുകൊണ്ടു തന്നെ അവൾക്കാരെയും പ്രതീക്ഷിക്കാനുമില്ല. അതുകൊണ്ടാണ് ആ ചിത്രത്തിന്റെ ചുവട്ടിൽ ഞാൻ "എന്തിനോവേണ്ടി" എന്ന് തിരുത്തിക്കുറിക്കാൻ തീരുമാനിച്ചത്.

അവരുടെ ആ നോട്ടവും ആ ചിത്രത്തിന്റെ ചുവട്ടിലെ എന്റെ അടിക്കുറിപ്പും കൂടി കൂട്ടിവായിക്കുന്ന ഏതൊരാൾക്കും അവരുടെ മനസ്സിൽ നിന്നും ഉരുത്തിരിഞ്ഞു വരുന്ന ആശയം എന്തുതന്നെയായാലും അത് ശരിയാണെന്ന പക്ഷക്കാരനാണ് ഞാൻ.

ഇത് ഒരു ഒറ്റപ്പെട്ട സംഭവമായിക്കരുതരുത്. നമ്മുടെ പുത്തൻ തലമുറ ആഡംബര ഭ്രമങ്ങളുടെയും രുചിക്കൂട്ടുകളുടെയും സുഖലോലുപതകളുടെയും മായികവലയത്തിലകപ്പെട്ട് നശിച്ചു പോകുവാൻ കച്ചകെട്ടിയിരിക്കുകയാണോ എന്ന് തോന്നത്തക്കവിധത്തിലാണ് ഇന്നത്തെ അവരുടെ സ്വൈര്യവിഹാരങ്ങൾ.

ഒരു കാലത്ത് ഒളിഞ്ഞും പതുങ്ങിയും നടത്തി വന്നിരുന്ന സല്ലാപങ്ങൾപോലും ഇന്ന് പൊതുസ്ഥലങ്ങളിൽ സർവ്വ സാധാരണമായി കാണാൻ കഴിയുന്നു. പല അനിഷ്ഠ സംഭവങ്ങൾ പോലും മക്കൾ പാഴായിപ്പോയതിനു ശേഷമാണ് മാതാപിതാക്കൾ അറിയുന്നത്.

സന്ധ്യ കഴിഞ്ഞ് ഭക്ഷണത്തിനു മുമ്പായി വീട്ടിലുള്ളവർ ഒരുമിച്ചിരുന്ന് പ്രാർത്ഥിച്ചിരുന്ന പട്ടിണിയുടെ ഒരുകാലമുണ്ടായിരുന്നു. ആ വിലപ്പെട്ട അവസരത്തെ ഇന്ന് ടി.വി. ചാനലുകളിലെ പൈങ്കിളി സീരിയലുകളും റിയാലിറ്റി ഷോകളും കവർന്നെടുത്തു കഴിഞ്ഞിരിക്കുന്നു. അതിനോടും കൂടി ദൈവസന്നിധിയിൽ കരയേണ്ട ദൈവമക്കൾ പ്രായഭേദമെന്യേ ടിവിയുടെ മുമ്പിലിരുന്ന് വിസ്മയിക്കുകയും വിതുമ്പിക്കരയുകയും ചെയ്യുന്ന കാഴ്ച ദയനീയം എന്നല്ലാതെ എന്തു പറയാൻ.

"നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ" 1 കൊരി. 3:16- എന്ന ദൈവീക സന്ദേശത്തിന് ദൈവമക്കൾ എന്ന് അഭിമാനിക്കുന്ന ക്രിസ്ത്യാനികളുടെയിടയിൽ ഒരു പ്രസക്തിയുമില്ല. കാര്യസാദ്ധ്യത്തിനുവേണ്ടി വ്യവസ്ഥകൾ വച്ചുകൊണ്ട് അവർ തങ്ങളുടെ ഉള്ളിൽ വസിക്കുന്ന ദൈവത്തെ തിരിച്ചറിയാതെ ഊരെല്ലാം ദൈവത്തെ അന്വേഷിച്ചു നടക്കുന്ന ആത്മാവ് നഷ്ടപ്പെട്ട വർഗ്ഗമായി ഇവർ മാറിക്കഴിഞ്ഞിരിക്കുന്നു എന്ന് സങ്കോചത്തിന്നിടയില്ലാതെ പറയുവാൻ കഴിയും. ഇതിന്നൊരു ശാശ്വത പരിഹാരം കണ്ടെത്തുന്നതിനുവേണ്ടിയാണ് ഇനി പ. സഭയുടെ മർത്തമറിയം സമാജം, യുവജന പ്രസ്ഥാനം, നാംസ് പോലെയുള്ള ആത്മീയ സംഘടനകൾ ഉണർന്നു പ്രവർത്തിക്കേണ്ടത്.

പഠിക്കാനും കാഴ്ചകൾ കാണാനും എന്ന പേരിൽ ക്യാമ്പുകൾ സംഘടിപ്പിച്ചുകൊണ്ട് നാടായ നാടുകൾ മുഴുവൻ ഓടിനടക്കുന്ന പഠനം അവസാനിപ്പിക്കാൻ കാലമായി.

"കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാൻ കഴിയാത്തവന് താൻ കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിക്കാനും കഴിയുന്നതല്ല."-1 യോഹ. 4:20-എന്ന ദൈവീവ സന്ദേശത്തോട് ആത്മാർത്ഥതയുള്ള ക്രിസ്ത്യാനികൾ പ്രതികരിക്കേണ്ടത് പ്രവർത്തികൊണ്ടും ദാനധർമ്മങ്ങൾ കൊണ്ടുമാണ്.

അങ്ങനെ വരുമ്പോൾ എന്തിനോവേണ്ടി നോക്കെത്താ ദൂരത്ത് കണ്ണും നട്ടിരിക്കുന്ന ഒട്ടനവധി തെരുവാധാരങ്ങൾ നമുക്കു ചുറ്റുമുണ്ട്. അവരെയെല്ലാം കണ്ടും കണ്ടില്ലെന്ന് നടിച്ച് മുഖം തിരിച്ചു പോകുവാൻ നമുക്ക് കഴിയുമെന്ന് തോന്നുന്നുണ്ടോ. അവരെയെല്ലാം നമ്മുടെ കർത്താവിനുവേണ്ടി നേടണമെന്ന് നമ്മുടെ മനസ്സ് മന്ത്രിക്കും.

ആത്മാവില്ലാത്ത ശരീരം നിർജ്ജീവമായിരിക്കുന്നതുപോലെ പ്രവർത്തിയില്ലാത്ത വിശ്വാസവും നിർജ്ജീവമാകുന്ന യാക്കോബ് 2:26- എന്ന സത്യം നാം മറന്നു കളയരുത്. ■

# മരുഭൂമിയിലെ നീരുറവ

## സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ -STOC

( മണലാരണ്യത്തിലെ മാതൃ കോൺഗ്രിഗേഷൻ - സ്ഥാപിതം 1975 )

**ജീവകാരുണ്യ സഹായം 2014**

**ഭാഗ്യസ്മരണീയനായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ 1975 സെപ്റ്റംബർ 12-ാം തീയതി സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ (STOC)** 2014-ലെ ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു. എല്ലാ സഹായങ്ങൾക്കും ഓർത്തഡോക്സ് പള്ളി വികാരിയുടെ ശുപാർശ ഉണ്ടായിരിക്കണം.

**1. മാർ ഒസ്താത്തിയോസ് ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു. **ക്യാൻസർ, കിഡ്നി, ഹാർട്ട് സംബന്ധമായ രോഗികൾക്കായിരിക്കും കൂടുതൽ പരിഗണന നൽകുക.** ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും അല്ലാത്തവർക്ക് സമീപത്തുള്ള ഓർത്തഡോക്സ് പള്ളിവികാരിയുടെയും ശുപാർശയുണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ **ആറു (6)** മാസത്തിനുള്ളിൽ വാങ്ങിയ ഒറിജനൽ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. **ഒറിജനൽ സർട്ടിഫിക്കറ്റ് ഇല്ലാത്ത സാഹചര്യത്തിൽ മെഡിക്കൽ സർട്ടിഫിക്കറ്റിന്റെ കോപ്പി അപേക്ഷ ശുപാർശ ചെയ്യുന്ന വൈദികൻ സാക്ഷ്യപ്പെടുത്തി (അറ്റസ്റ്റേഷൻ) അയയ്ക്കേണ്ടതാണ്**. പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചു വരുന്നു. കൂടാതെ 'ശീലോഹാം ഗീവ് സൈറ്റ് പ്രൊജക്ടിലൂടെ അന്ധതാനിവാരണത്തിനുള്ള സൗകര്യവും ലഭിക്കുന്നതാണ്.

**2. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 25 പെൺകുട്ടികളുടെ വിവാഹത്തിന് **50,000** രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു. **വിവാഹ തീയതിക്കു ശേഷം മൂന്നു മാസത്തിനുള്ളിൽ അപേക്ഷ** താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ കിട്ടിയിരിക്കണം.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4.1. വിദ്യാഭ്യാസ സ്കോളർഷിപ്:** നിർധനരും നിരാലംബരും പഠനത്തിൽ സമർത്ഥരുമായ +2 കഴിഞ്ഞ 40 കുട്ടികൾക്ക്, ഒരു കുട്ടിക്കു 12,500/- രൂപ നിരക്കിൽ വിദ്യാഭ്യാസ സ്കോളർഷിപ് നൽകുന്നതാണ്. ഫൈനൽ പരീക്ഷയുടെ മാർക്ക് ലിസ്റ്റും കോഴ്സ് സർട്ടിഫിക്കേറ്റും (ഇടവക വികാരി അറ്റസ്റ്റ് ചെയ്യ പകർപ്പ്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം കൂടാതെ അപേക്ഷകൻെറ കുടുംബ പശ്ചാത്തലം, ചുറ്റുപാടുകൾ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനയിലെ പ്രവർത്തനം, മറ്റു നേട്ടങ്ങൾ എന്നിവയെ കുറിച്ച് വിശദമായി അറിയിക്കുന്നതു നന്നായിരിക്കും. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ **2014 ഓഗസ്റ്റ് 31-ന്** മുൻപ് കിട്ടിയിരിക്കണം

**4.2.വിദ്യാഭ്യാസ ധനസഹായം:** നിർധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥികൾക്കു +2 നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക 50%-ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയതും ആദ്യചാൻസിൽ ജയിച്ചതുമായ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്യ കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ **2014 ഓഗസ്റ്റ് 31-ന്** മുമ്പ് കിട്ടിയിരിക്കണം.

**5.1 ഭവന നിർമ്മാണ ധനസഹായം: അടൂർ-കടമ്പനാട്**, **കൊച്ചി**, കണ്ടനാട് **വെസ്റ്റ്**, **അങ്കമാലി** എന്നീ ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി **1,50,000** രൂപ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2014 ഓഗസ്റ്റ് 31-നു** മുമ്പു കിട്ടിയിരിക്കണം

**5.2 പ്രത്യേക ഭവനനിർമ്മാണ ധനസഹായം:** മലങ്കരസഭയിലെ ഭവനരഹിതരായ വിധവകൾക്കു ഭവനം വച്ചുകൊടുക്കുക എന്ന ആശയത്തിലൂന്നി, 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയൊ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി **1,50,000** രൂപ നൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും അപേക്ഷകയ്ക്ക് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവായി കരമടച്ച രസീതിന്റെ കോപ്പിയും സഹിതം അപേക്ഷകൾ **2014 ഓഗസ്റ്റ് 31-നു** മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ** 1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ. 2) Advertisement-ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. 3) അപൂർണ്ണവും ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല. 4) അപേക്ഷകനെ ബന്ധപ്പെടാനുള്ള telephone number അപേക്ഷയിൽ ഉണ്ടായിരിക്കണം. 5) ആർക്കുവേണ്ടിയാണോ അപേക്ഷിക്കുന്നത് അവരുടെ പൂർണ്ണവിവരം അപേക്ഷയിൽ ഉണ്ടായിരിക്കണം.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു.വികാരിമാരുടെ ശ്രദ്ധയ്ക്ക്:** അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ് ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്നു താൽപര്യപ്പെടുന്നു. Letter head-ൽ എഴുതിയ ശുപാർശയിൽ പള്ളിയുടെ സീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

അയയ്ക്കേണ്ട വിലാസം:- **The Co-ordinator, STOC office, Betheny Aramana, Tiruvalla-689101, Kerala , 9446066816**



## പ്രകൃതിയേ നോക്കിയെ...

9-ാം പേജിൽ നിന്നു തുടർച്ച...

കേരളം മദ്യത്തിൽ മുങ്ങി നശിച്ചുകൊണ്ടിരിക്കുകയാണ്. മദ്യം എന്ന മഹാപാപം കേരള സമൂഹത്തെ ഗ്രസിച്ചിരിക്കുകയാണ്. ലോകത്ത് ഒരു സമൂഹത്തേയും ഇത്രയധികം 'മദ്യപാനം' ബാധിച്ചിട്ടില്ല. മലയാളി രാവിലെ തന്നെ കുടിയാരംഭിക്കുന്നു. 12 ഉം 13 ഉം വയസ്സുള്ള ആൺകുട്ടികൾ മദ്യപിച്ച് ലക്കുകെട്ട് ക്ലാസ്സുമുറിയിൽ ചെന്ന് അദ്ധ്യാപികമാരുടെ മുഖത്ത് നോക്കി ആഭാസ വാക്കുകൾപറയുന്നതായി റിപ്പോർട്ടുകൾ ലഭിച്ചിട്ടുണ്ട്. തിരുവനന്തപുരത്തെ പല സ്ക്കൂൾ ടീച്ചേഴ്സും എന്നോട് ഇക്കാര്യം പറഞ്ഞിട്ടുണ്ട്. ഒൻപതാം ക്ലാസ്സിലെ പല കുട്ടികളും ആഭാസ വാക്കുകളാണ് മുഖത്തു നോക്കി പറയുന്നത്. ഇതു കേട്ട് അമ്പതു വയസ്സു കഴിഞ്ഞ അദ്ധ്യാപികമാർ നിന്നു കരയുന്നു. കവിളിൽ മയക്കുമരുന്ന് തുള്ളികൾ തിരുമി ക്ലാസ്സിൽ പോകുന്നവരും ഉണ്ട്. ഇത് ഗവണ്മെന്റ് സക്കൂളിൽ മാത്രമല്ല. എല്ലാ വൻകിട സ്ക്കൂളുകളുടെയും സ്ഥിതിയാണിത്. കുട്ടികളുടെ പോക്കറ്റിൽ 100ന്റെയും 500ന്റെയും നോട്ടുകളാണ്. ഇത് എവിടെ നിന്നുമാണ് എന്ന് ചിന്തിക്കണം. എന്തിനാണ് ഇത്ര വലിയ തുകകൾ കുട്ടികൾ വശം മാതാപിതാക്കൾ കൊടുത്തുവിടുന്നത്.

പണം നൽകി കുട്ടികളെ മാതാപിതാക്കൾ ഇറക്കി വിടുമ്പോൾ എല്ലാ തിന്മയ്ക്കും അവർ വഴുതി വീഴുന്നു. പന്ത്രണ്ടാം വയസ്സിൽ മദ്യപിക്കുന്നവർ എന്തായിതീരും എന്ന് ഞാൻ പറയേണ്ടതില്ലല്ലോ. പുകവലി കഴിഞ്ഞപ്പോൾ, കഞ്ചാവ് ഉപയോഗം ശക്തമായി. ഇപ്പോൾ വിവിധങ്ങളായ ലഹരിയിൽ കുട്ടികൾ ആകൃഷ്ടരായി കഴിഞ്ഞു. ഇതിനെതിരെ ശബ്ദിക്കുവാൻ കഴിയണം.

മദ്യത്തിനും മയക്കുമരുന്നിനും ലഹരികൾക്കും എതിരെ സഭ ശബ്ദം ഉയർത്തണം. പെൺകുട്ടികളെ വഴിതെറ്റിക്കുന്ന സിനിമകൾ, ആശ്ലീല വേഷങ്ങൾ, അശ്ലീല നൃത്തരംഗങ്ങൾ, ആഭാസ വാക്കുകൾ എന്നിവയ്ക്ക് എതിരെ സഭയുടെ ശബ്ദം ഉയരണം. സഭ ശബ്ദിച്ചില്ലെങ്കിൽ നമ്മുടെ കുട്ടികൾ നഷ്ടപ്പെട്ടുപോകും. ഇപ്പോൾ തന്നെ അവർ പിടിവിട്ടുകഴിഞ്ഞു.

കീടനാശിനി പ്രയോഗവും വിഷമയമായ ഇറച്ചിയും പച്ചക്കറിയും വർദ്ധിച്ചപ്പോൾ കാൻസർ വർദ്ധിച്ചുവെന്നാണ് പാഠം. 'എൻഡോ സൾഫാൻ'പോലെയുള്ള വിഷമാണ് പച്ചക്കറികളും മറ്റും നാട്ടിൽ എത്തിക്കുന്നത്. ശുദ്ധമായ പച്ചക്കറി ഉണ്ടാക്കാൻ ഭൂമി വേണം. ശുദ്ധ വെള്ളം വേണം. ഭക്ഷണം വേണം. കണ്ണുനീരിന്റെ കഥ കുട്ടികൾ കേൾക്കണം. ത്യാഗം ചെയ്യുവാൻ സന്നദ്ധരാകണം. കാരുണ്യ പ്രവർത്തനങ്ങൾ ചെയ്യുവാൻ കഴിയണം. മനസുനൊന്ത്, മനസ് പൊള്ളി കാരുണ്യത്തിന്റെ വഴിയിലൂടെ പ്രവർത്തിക്കുവാൻ കഴിയുന്നവർ ഉണ്ടാകണം. ധർമ്മത്തിന്റെ വഴിയിലൂടെ ജീവിക്കണം. അന്യായത്തിനെതിരെ ധീരമായി നിൽക്കുന്നവർ സമൂഹത്തിൽ ഉണ്ടാകണം. പ്രകൃതിയേയും സമൂഹത്തേയും കാത്തുപരിപാലിക്കുവാൻ കഴിയുന്നവർ ധാരാളം വളർന്നു വളരണം.

**- ഫാ. കരിങ്ങാട്ടിൽ**

(പരുമലയിൽ നടന്ന വൈദിക സംഘം ത്രൈവാർഷിക സമ്മേളനത്തിൽ നടത്തിയ പ്രഭാഷണം. 5-6-2014)

■



## ആർദ്ര ചെയ്യുന്നത് യഥാർത്ഥ ദൈവിക ശുശ്രൂഷ :

### മന്ത്രി രമേശ് ചെന്നിത്തല

**കോട്ടയം:** സാമൂഹിക സേവന രംഗത്ത് ആർദ്ര ചാരിറ്റബിൾ സൊസൈറ്റി നൽകുന്ന സേവനങ്ങൾ സ്തുത്യർഹമാണെന്നു മന്ത്രി രമേശ് ചെന്നിത്തല പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റി കുവൈത്ത് അഹമ്മദി ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ സഹകരണത്തോടെ നടത്തുന്ന വിദ്യാദീപം വിദ്യാഭ്യാസ സഹായ പദ്ധതി ഉദ്ഘാടനം ചെയ്യുകയായിരുന്നു മന്ത്രി. അർഹിക്കുന്നവരെ സഹായിക്കുന്നാണു യഥാർത്ഥ ദൈവിക ശുശ്രൂഷ. ആർദ്ര ചെയ്യുന്നത് അതാണ്. ജീവകാരുണ്യ പ്രവർത്തനങ്ങൾ എത്ര നടത്തിയാലും അധികമാകില്ലെന്നും ചെന്നിത്തല പറഞ്ഞു.

കേരളത്തിലെ എയ്ഡഡ് സർക്കാർ സ്ക്കൂളുകളിൽ അഞ്ചാം ക്ലാസ്സ് മുതൽ പ്ലസ്ടു വരെ പഠിക്കുന്ന കുട്ടികൾക്ക് പ്രതിവർഷം 3000 രൂപ വീതം സഹായം നൽകുന്ന പദ്ധതിയാണ് വിദ്യാദീപം. ആദ്യഘട്ടമായി 123 കുട്ടികൾക്ക് ഉദ്ഘാടന ദിവസം സഹായധനം വിതരണം ചെയ്തു. ആർദ്ര പ്രസിഡന്റ് തോമസ് മാർ അത്താനാസിയോസ് അധ്യക്ഷത വഹിച്ചു. ഇടുക്കി ഭദ്രാസനത്തിലെ അപേക്ഷകർക്കുള്ള സഹായധനം ഭദ്രാസന മെത്രാപ്പോലീത്ത മത്യൂസ് മാർ തേവോദോസിയോസ് ഏറ്റുവാങ്ങി.

അഹമ്മദി ഇടവക സെക്രട്ടറി ജയിംസ് ജോർജ്, ആർദ്ര കൺവീനർ തോമസ് കുതിരവട്ടം, ജനറൽ സെക്രട്ടറി അഡ്വ. ഡോ. ഐസക് പാമ്പാടി, പ്രൊഫ. ഇ. ജോൺ മാത്യു കുടാരത്തിൽ, ഫാ. എം.ടി. കുര്യൻ മേലേടത്ത് എന്നിവർ പ്രസംഗിച്ചു.

■

കൂ|ടി|ക്കാ|ഴ്|ച

# ഫാ. ഗീവർഗീസ് കല്ലൂപ്പറമ്പിൽ നവതി നിറവിൽ

■ ജോയ്സ് തോട്ടയ്ക്കാട്

'കൂദാശകൾക്ക് പ്രധാനകാർമികത്വം വഹിക്കാൻ എന്റെ പള്ളിയിൽ വരുന്ന ഓർത്തഡോക്സ് അച്ചന്മാർക്ക് അവസരം കൊടുക്കുന്നതിന് എനിക്ക് യാതൊരു പ്രയാസവുമില്ല.'



കല്ലൂപ്പറമ്പിൽ ഫാ. വി. എം. ഗീവർഗീസ് കോട്ടയം പള്ളം കല്ലൂപ്പറമ്പിൽ വ്യവസായിയും പ്ലാന്ററുമായിരുന്ന വി.ഐ. മാത്തന്റെയും തിരുവാർപ്പ് കാഞ്ഞിരത്തിൽ ശോശാമ്മയുടെയും മകനായി 1924 ഓഗസ്റ്റ് 15നു ജനിച്ചു.

എട്ടാം വയസിൽ പരിശുദ്ധ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവ മ്ശംശോനോ പട്ടം നൽകി (1932). മിഖായേൽ മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് കശീശാ പട്ടം സ്വീകരിച്ചു (1949). ഫിലോസഫിയിൽ എം.എ. ബിരുദം.

കോട്ടയം സി. എം. എസ്. കോളേജിൽ ഒൻപതു വർഷം അധ്യാപകനായിരുന്നു. കോതമംഗലം മാർ അത്തനേഷ്യസ് കോളജിൽ ആറു വർഷവും മാർ അത്തനേഷ്യസ് എഞ്ചിനിയറിംഗ് കോളജിൽ രണ്ടു വർഷവും കോലഞ്ചേരി സെന്റ് പീറ്റേഴ്സ് കോളജിൽ ഏഴു വർഷവും പ്രിൻസിപ്പലായിരുന്നു. ശിഷ്യസമ്പത്തുകൊണ്ട് അനുഗൃഹീതനായ കല്ലൂപ്പറമ്പിൽ അച്ചൻ കോട്ടയം ബസേലിയോസ് കോളജിന്റെ ആദ്യകാല സെക്രട്ടറിയാണ്.

യാക്കോബായ വിഭാഗത്തിന്റെ വൈദിക ട്രസ്റ്റിയായി 1957 ജൂൺ 21ന് 33-ാം വയസിൽ തെരഞ്ഞെടുക്കപ്പെട്ടു. 1958ൽ മലങ്കര സഭാ യോജിപ്പിനു വേണ്ടി മുൻനിരയിൽ പ്രവർത്തിച്ചു. ആ നിലയിൽ മലങ്കര സഭാ സമാധാനത്തിന്റെ നേർസാക്ഷി. പരുമലയിൽ 2002 മാർച്ച് 20നു കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ട്രൈബ്യൂണൽ അംഗമായി പ്രവർത്തിച്ചു. സഹധർമിണി സെഷൻസ് ജഡ്ജിയായിരുന്ന കോട്ടയം കന്നുകുഴിയിൽ കെ.കെ. തോമസിന്റെ മകൾ സൂസൻ (വൈവി) 2013 ജനുവരി രണ്ടിന് നിര്യാതയായി. ഏക മകൻ ജോർജ് മാത്തൻ വ്യവസായിയാണ്. 2014 ആഗസ്റ്റ് 15-ന് നവതി.

'വൈദിക ട്രസ്റ്റിയായി ഞാൻ സ്ഥാനം ഏൽക്കാം. പക്ഷെ സഭയിൽ സമാധാനം ഉണ്ടാക്കണം. സമാധാന ശ്രമം പരാജയപ്പെട്ടാൽ ഞാൻ രാജിവയ്ക്കും...'

യാക്കോബായ വിഭാഗത്തിൽ 1948-ൽ ഉണ്ടായ വൈദിക ട്രസ്റ്റി ഒഴിവിലേക്ക് കല്ലൂപ്പറമ്പിൽ വി.എം. ഗീവർഗീസ് അച്ചന്റെ പേര് നിർദ്ദേശിച്ചപ്പോൾ നിശ്ചയദാർഢ്യത്തോടെ അദ്ദേഹം പറഞ്ഞ വാക്കുകളാണിത്.

1957 ജൂൺ 21-ന് മണർകാട് പള്ളിയിൽകൂടിയ അസോസിയേഷൻ വൈദിക ട്രസ്റ്റി സ്ഥാനത്തേക്ക് 32 വയസ് മാത്രം പ്രായമുള്ള ബഹു. ഗീവർഗീസ് കല്ലൂപ്പറമ്പിൽ അച്ചനെ തെരഞ്ഞെടുത്തു.

സഭയിൽ സമാധാനം ഉണ്ടാക്കണം എന്ന വ്യവസ്ഥയിൽ വൈദിക ട്രസ്റ്റി സ്ഥാനം സ്വീകരിച്ച അദ്ദേഹത്തിന് ഒന്നര വർഷത്തിനുള്ളിൽ മലങ്കരസഭയിൽ സഭാസമാധാനത്തിന് സാക്ഷ്യം വഹിക്കുവാൻ ഭാഗ്യമുണ്ടായി. 1958 ഡിസംബർ 16-ന് മലങ്കരസഭ ഒന്നായി തീർന്നു.

2014 ഓഗസ്റ്റ് 15-ന് നവതിയിലെത്തുന്ന ഫാ. വി.എം. ഗീവർഗീസ് കല്ലൂപ്പറമ്പിൽ അനുഭവങ്ങൾ പങ്കിടുന്നു.

**1958-ലെ സഭാസമാധാനപ്രക്രിയ എങ്ങനെയായിരുന്നു?**

1956-ലെ തിരു-കൊച്ചി ഹൈക്കോടതി വിധി പാത്രിയർക്കീസ് കക്ഷിക്ക് അനുകൂലമായിരുന്നു. പൗലോസ് മാർ അത്താനാസിയോസ് (ആലുവായിലെ വലിയ തിരുമേനി) 1953ൽ കാലംചെയ്തു. വൈദികട്രസ്റ്റി 1948ൽ അന്തരിച്ചിരുന്നു. അതുകൊണ്ട് 1957 ജൂൺ 21ന് മണർകാട് പള്ളിയിൽ കൂടിയ അസോസിയേഷനിൽ ഒഴിഞ്ഞു കിടന്ന പാത്രിയർക്കീസ് കക്ഷിയുടെ മലങ്കര മെത്രാപ്പോലീത്താസ്ഥാനത്തേക്കും വൈദികട്രസ്റ്റിസ്ഥാനത്തേക്കും തെരഞ്ഞെടുപ്പു നടത്തി. ഏബ്രഹാം മാർ ക്ലീമീസ് മെത്രാപ്പോലീത്തായും ഞാനും ഈ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടു. എന്റെ അസാന്നിധ്യത്തിലാണ് എന്നെ തെരഞ്ഞെടുത്തത്. "ഒരു വർഷത്തേക്ക് മാത്രം; ആ കാലത്ത് സഭയിൽ സമാധാനമുണ്ടാക്കാൻ ശ്രമിക്കും; ശ്രമം പരാജയപ്പെട്ടാൽ രാജിവയ്ക്കും" എന്ന വ്യവസ്ഥയിൽ വൈദികട്രസ്റ്റിസ്ഥാനമേൽക്കാൻ സമ്മതിച്ചു. വൈകാതെ സമാധാന ആലോചനകൾ ആരംഭിച്ചു. ഏബ്രഹാം മാർ ക്ലീമീസ്, പാലമ്പടം ഡോ. പി.ടി. തോമസ് എന്നിവർ ബാവാകക്ഷിയെയും മാത്യൂസ് മാർ അത്താനാസിയോസ്, അഡ്വ. കെ. ചെറിയാൻ എന്നിവർ മെത്രാൻകക്ഷിയെയും പ്രതിനിധീകരിച്ചു. എത്ര വ്യവസ്ഥകൾ ഉണ്ടാക്കിയാലും ഏതെങ്കിലും ഒരു വ്യവസ്ഥയിൽ തട്ടി തകർന്നു പോകുന്നതായിരുന്നു മുൻകാല ചരിത്രം. ഏതായാലും പുതിയ സമാധാന വ്യവസ്ഥകൾ പൊതുവെ സ്വീകാര്യമായി.

ചർച്ചകൾ നടന്നുകൊണ്ടിരിക്കെ 1958 സെപ്റ്റംബർ 12 ന് സുപ്രീം കോടതിവിധി വന്നു. സമാധാനപ്രക്രിയകൾ ത്വരിതപ്പെടുകയും ഡിസംബർ 16-ന് കോട്ടയം പഴയസെമിനാരിയിൽ പരസ്പരം സ്വീകരിച്ച് മലങ്കര സഭ ഒന്നായിത്തീരുകയും ചെയ്തു.

കൽപനകൾ പരസ്പരം കൈമാറിയാണ് സ്വീകരിച്ചത്. കാതോലിക്കാ ബാവായുടെ കൽപനയിലെ "ഭരണഘടനയ്ക്കു വിധേയമായി സ്വീകരിക്കുന്നു" എന്ന വ്യവസ്ഥ എതിർപ്പിന് ഇടയാക്കി.

വീണ്ടും ചർച്ചകൾ നടന്നു. ആ സമയത്ത് വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനി "ഭരണഘടനയ്ക്കു വിധേയമായി എന്നെഴുതിയാൽ എന്താ കുഴപ്പം?" എന്നു ചോദിച്ചു. "തലേദിവസത്തെ ചർച്ചയിലുണ്ടാക്കിയ വ്യവസ്ഥയിലുള്ളതല്ല" എന്നു പറഞ്ഞപ്പോൾ "ആ കാരണത്താൽ തള്ളിക്കളയരുത്. നമുക്കോ ഭരണഘടനയില്ല അതുകൊണ്ട് അതു കൂടി ഇരുന്നോട്ടെ, കുഴപ്പമില്ല" എന്നു പറഞ്ഞു. അങ്ങനെ 1958ൽ സമാധാനമായി, പ്രശ്നങ്ങൾ അവസാനിച്ചു.

**1958ലെ യോജിപ്പിന് ഇരുകക്ഷികളിലുമുണ്ടായിരുന്ന അനുകൂല ഘടകങ്ങൾ എന്തെല്ലാം?**

പരിശുദ്ധ പാത്രിയർക്കീസ് ബാവായും പരിശുദ്ധ കാതോലിക്കാ ബാവായും സഭയെ സ്നേഹിക്കുന്നവരായിരുന്നു. അതുകൊണ്ട് അവർ സമാധാനത്തിനു വേണ്ടി ആത്മാർത്ഥമായി നിലകൊണ്ടു. "തലയിൽ കൈവച്ചല്ല, കാലുവച്ചു പ്രാർത്ഥിക്കുന്നതിനും സമ്മതമാണ്, എങ്ങനെയും സമാധാനമുണ്ടായാൽ മതി" എന്നായിരുന്നു കാതോലിക്കാ ബാവായുടെ നിലപാട്. പാത്രിയർക്കീസ് ബാവാ "മറുഭാഗത്തിന്റെ അഭിമാനത്തിന് കോട്ടം തട്ടാതെ ഏതുവിധത്തിലും സമാധാനമുണ്ടാകണം" എന്ന നിലപാടുകാരനായിരുന്നു. യാതൊരു വ്യവസ്ഥയുമില്ലാതെ അദ്ദേഹം മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ കാതോലിക്കോസായി അംഗീകരിച്ച് പ്രശ്നം അവസാനിപ്പിച്ചു. പരിശുദ്ധ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ സമ്മർദ്ദങ്ങൾക്കു വഴങ്ങാത്ത ആളായിരുന്നു. 1964ൽ കാതോലിക്കാവാഴ്ചയ്ക്കു വന്നപ്പോൾ അതിനെതിരായുണ്ടായ സമ്മർദങ്ങളെ അതിജീവിച്ചാണ് പരിശുദ്ധ ഔഗേൻ ബാവായെ അദ്ദേഹം വാഴിച്ചത്.

**1934-ലെ ഭരണഘടന ബാവാകക്ഷി പൂർണ മനസോടെ സ്വീകരിച്ചോ?**

തീർച്ചയായും. മെത്രാച്ചന്മാരെല്ലാം സമ്മതിച്ചതാണ്. വയലിപ്പറമ്പിൽ തിരുമേനിയാണ് ആദ്യം ഉറച്ചു നിന്നത്. "നമുക്കോ ഇല്ല. ഒരു ഭരണഘടനയില്ലാതെ നമുക്ക് മുമ്പോട്ടു പോകാനാകുകയില്ല. അവർക്കുള്ളത് നല്ലത്. അത്രയും ഭാരം ഒഴിഞ്ഞെന്നു വിചാരിച്ചാൽ മതി." മറ്റു തിരുമേനിമാരും അക്കര സി.ജെ. കുര്യൻ (ജൂണിയർ), പാലാമ്പടം ഡോ. പി.ടി. തോമസ് തുടങ്ങിയ അത്മായ നേതാക്കന്മാരും അതിനെ പിന്തുണച്ചു. ബാവാകക്ഷിയെക്കൊണ്ട് ഭരണഘടന അംഗീകരിപ്പിച്ചത് വഞ്ചനയിലൂടെയാണെന്ന് പറയുന്നതിൽ അർത്ഥമില്ല. പിന്നീട് ഭിന്നതയ്ക്ക് ഇതൊരു വിഷയമാക്കിയതാണ്.

**'1958 ലെ യോജിപ്പിനോടുള്ള ജനകീയ പ്രതികരണം എന്തായിരുന്നു?**

അന്നും ഇന്നും 99.9 % പേരും സമാധാനത്തിനു വേണ്ടി നിൽക്കുന്നവരാണ്. ശേഷിച്ച 0.1% പേരാണ് കോലാഹലമുണ്ടാക്കുന്നത്. അവർ സഭയ്ക്കുവേണ്ടിയല്ല, അവരുടെ താൽപര്യത്തിനു വേണ്ടി നിൽക്കുന്നവരാണ്. ഇപ്പോഴത്തെ ശ്രേഷ്ഠ കാതോലിക്കാ ബാവാ ഉൾപ്പെടെ ഇന്ന് യാക്കോബായ നേതൃത്വത്തിലുള്ള പലരും പരിപൂർണമായി യോജിച്ചു നിന്ന ആളുകളാണ്.

**1970-കളിലെ ഭിന്നിപ്പിനുള്ള കാരണമെന്ത്?**

സഭയെ മറന്ന് വ്യക്തികളെ പൂജിക്കുന്ന ചില ആളുകളുടെ പ്രവർത്തനങ്ങളാണ് കാരണം. സഭയുടെ അടിസ്ഥാനപരമായ വിഷയമൊന്നുമല്ല കാരണം. പരിശുദ്ധ യാക്കോബ് തൃതീയൻ ബാവായുടെ അനാരോഗ്യവും പരിശുദ്ധ ഔഗേൻ ബാവായുടെ പ്രായാധിക്യവുമാണ് പിന്നീട് പ്രശ്നമുണ്ടാക്കിയത്. ഈ ദുർബല ഘട്ടത്തിൽ അവരെ തെറ്റിദ്ധരിപ്പിക്കാൻ എളുപ്പമായിരുന്നു. നേതൃനിരയിലുള്ള വ്യക്തികൾ തമ്മിലുള്ള അഭിപ്രായവ്യത്യാസവും പ്രശ്നം വർദ്ധിപ്പിച്ചു.

**ഇനിയൊരു യോജിപ്പ് സാധ്യമാണോ?**

സാധ്യമാകാനുള്ള സാഹചര്യമായിട്ടില്ല. പാത്രിയർക്കീസോ കാതോലിക്കായോ പറഞ്ഞാൽ മുൻകാലങ്ങളിൽ സഭ അംഗീകരിക്കുമായിരുന്നു. ഇപ്പോൾ ആ സ്ഥിതി മാറി. ജനമെല്ലാം ഒരുമിച്ച് സമാധാനത്തിനും ഐക്യത്തിനും വേണ്ടി രംഗത്തു വരാനുള്ള സാഹചര്യവുമില്ല. വ്യക്തിതാൽപര്യം മാറ്റി സഭയ്ക്കുവേണ്ടി നിൽക്കുന്ന നേതാക്കന്മാരുമില്ല. സഭയിൽ ദൈവം പ്രവർത്തിക്കട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം.

**എങ്കിലും സഭയിൽ യോജിപ്പുണ്ടാകുകയല്ലേ നല്ലത് ?**

തീർച്ചയായും യോജിപ്പാണ് നല്ല മാർഗം. വിഭജനം വീണ്ടും വിഭജനത്തിലേക്കു നയിക്കാം. എന്റെ അഭിപ്രായത്തിൽ ഇനിയുമൊരു സമാധാനമുണ്ടാകണമെങ്കിൽ മേലദ്ധ്യക്ഷന്മാരെ അവഗണിക്കാതെ ജനങ്ങൾ തന്നെ മുൻകൈ എടുക്കണം. ഈ മുന്നേറ്റമുണ്ടായാൽ കാലക്രമത്തിൽ പൂർണ യോജിപ്പ് കൈവരിക്കാൻ സാധിക്കും.

**അച്ചന്റെ പള്ളിയിലെ സ്ഥിതി ഇതിനൊരു ഉദാഹരണമല്ലേ ?**

എന്റെ പള്ളിയിൽ *(പള്ളം മാർ ഇഗ്നാത്തിയോസ്)* ജനങ്ങൾക്ക് ബാവാ-മെത്രാൻ കക്ഷി പ്രശ്നമില്ല. അവിടെ ഇരുകക്ഷികളിലെയും അച്ചന്മാരെ ഒരുപോലെ സ്വീകരിക്കും. തിരുമേനിമാർ വന്നാലും സ്വീകരിക്കും. സഭ രണ്ടാണെന്നുള്ള വിചാരമേയില്ല. കൂദാശകൾക്ക് പ്രധാനകാർമികത്വം വഹിക്കാൻ എന്റെ പള്ളിയിൽ വരുന്ന ഓർത്തഡോക്സ് അച്ചന്മാർക്ക് അവസരം കൊടുക്കുന്നതിന് എനിക്ക് യാതൊരു പ്രയാസവുമില്ല. ജനം അത് അംഗീകരിക്കുന്നു. സഭ മുഴുവനായി ആ വിധത്തിൽ വിശ്വാസികളെ ഒരുക്കണം. അതായത് അന്തരീക്ഷം പരുവപ്പെടുത്തണം. ഇപ്പോൾ അതിനുള്ള സാഹചര്യമായിട്ടില്ല. ഇക്കാര്യത്തിനു കുറച്ചു ക്ഷമയും സഹനവും വേണം.

**എതിർപ്പുകളും വിമർശനങ്ങളും നേരിടേണ്ടി വന്നിട്ടില്ലേ?**

ഞാൻ തുടക്കം മുതലേ സമാധാനത്തിനു വേണ്ടി നിൽക്കുന്ന ആളാണ്. ചില്ലറ വിമർശനങ്ങൾ നേരിടേണ്ടി വന്നിട്ടുണ്ട്. ഞാൻ അന്ത്യോഖ്യാ സിംഹാസനത്തിന്റെ യഥാർത്ഥ ഭക്തനാണ്. ചെറുപ്പത്തിൽ പരിശുദ്ധ ഏലിയാസ് തൃതീയൻ ബാവായുടെ മടിയിൽ ഇരുന്ന് അനുഗ്രഹം പ്രാപിച്ചിട്ടുണ്ട്.

## റവ. ഡീ. എബിൻ പി. ജേക്കബ്



അഖില ലോക സഭാ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ ഏഷ്യയിലെ യുവജനങ്ങൾക്കായി കമ്പോഡിയായിൽ നടത്തിയ യാത്രാ ട്രെയിനിംഗ് പ്രോഗ്രാമിൽ (YATRA-Youth in Asia Training for Religious Amity) പങ്കെടുത്ത റവ. ഡീ. എബിൻ പി. ജേക്കബ്. ന്യൂഡൽഹി ധിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് ഇടവകാംഗവും കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി അവസാന വർഷ വിദ്യാർത്ഥിയുമാണ്.

മാതാപിതാക്കൾ: ചാക്കോ എൻ ഫിലിപ്പ്, ഏലിയാമ്മ ചാക്കോ.

പണത്തിനും
പ്രതാപത്തിനും
വേണ്ടി ഞാൻ
എന്റെ സഭയുടെ
സത്യവിശ്വാസ
ത്തെയും മനസ്സാ
ക്ഷിയേയും
അടിയറ
വയ്ക്കുകയില്ല



1966-ൽ കോലഞ്ചേരിയിൽ നടന്ന മെത്രാൻ വാഴ്ചയ്ക്കു ശേഷമുള്ള പൊതുസമ്മേളനം: പ. ഔഗേൻ ബാവായോടൊപ്പം ഫീലിപ്പോസ് മാർ തെയോഫിലോസ്, യൂഹാനോൻ മാർ സേവേറിയോസ്, തോമസ് മാർ തീമോത്തിയോസ് (പ. ദിദിമോസ് വലിയ ബാവാ), പിന്നിൽ ഇടതു വശത്ത് നിൽക്കുന്നത് ഫാ. സി.എം. തോമസ് (ശ്രേഷ്ഠ ബാവാ)

# പ. മാർത്തോമ്മാ ശ്ലീഹായെ ആത്മാവിൽ ധരിച്ച ഔഗേൻ ബാവാ

■ കെ.വി. മാമ്മൻ, കോട്ടയ്ക്കൽ

മലങ്കരസഭയുടെ കഴിഞ്ഞ ഒന്നര നൂറ്റാണ്ടിലെ ചരിത്രം പരിശോധിച്ചാൽ സഭയെ ഭരിച്ച മലങ്കര മെത്രാപ്പോലീത്താമാരും തുടർന്നു വന്ന കാതോലിക്കാ ബാവാമാരും വൈദേശിക സഭകളിൽ നിന്നു പല തലങ്ങളിലും നിലകളിലും ഒട്ടധികം കഷ്ടപ്പാടുകളെയും പീഡനങ്ങളെയും നിന്ദനിറഞ്ഞ പെരുമാറ്റങ്ങളെയും നേരിട്ടുള്ളതായി കാണാം. വട്ടശ്ശേരിൽ തിരുമേനിക്കു വട്ടിപ്പണക്കേസും വധഭീഷണിയും. കർമ്മേൽ മലപോലെ ഉന്നതനും ഹെർമ്മോൻ മഞ്ഞുപോലെ നിർമ്മലനുമായ ഗീവർഗീസ് രണ്ടാമൻ ബാവായ്ക്കു പട്ടത്വമില്ലാത്ത "വൃദ്ധൻ പുന്നൂസ്" എന്ന പരിഹാസം നിറഞ്ഞ ആക്ഷേപവും സമുദായക്കേസും പിന്നീട് വന്നവർക്കു ആർക്കും നിർവചിക്കാനാവാത്ത അന്ത്യോഖ്യാവിശ്വാസമെന്ന സാങ്കല്പിക കലഹവേലിയേറ്റവും സഭാക്കേസും.

പ. ഔഗേൻ ബാവാ നേരിട്ടത് മാർത്തോമ്മായുടെ പട്ടത്വം, മാർത്തോമ്മായുടെ സിംഹാസനം, മലങ്കരസഭയുടെ അന്യൂനമായ സ്വാതന്ത്ര്യനിഷേധം എന്നീ പ്രശ്നങ്ങളാണ്. 1958-ൽ സഭാസമാധാനം ഉണ്ടായപ്പോൾ മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന മാർത്തോമ്മായുടെ പിൻഗാമിയായാണു സഭാ ഭരണഘടനയ്ക്കു വിധേയമായി സിറിയൻ ഓർത്തഡോക്സ് പാത്രിയർക്കീസിനെ രേഖാമൂലം സ്വീകരിച്ചത്. അതോടെ പട്ടത്വം, സിംഹാസന പ്രശ്നങ്ങൾ തീർന്നതാണ്. എന്നാൽ വിനയത്തിന്റെയും എവറസ്റ്റിൽ ഇരുന്ന ഔഗേൻ ബാവാ ഭരണമേറ്റപ്പോൾ-1958 ലെ സുപ്രീം കോടതി നിശ്ചയിച്ച നഷ്ടപരിഹാരം നൽകേണ്ട 12 വർഷ കാലാവധി കഴിഞ്ഞപ്പോൾ - 1970 ൽ മാർത്തോമ്മായുടെ പട്ടത്വം വെട്ടിക്കളഞ്ഞുകൊണ്ട് 203-ാം നമ്പരിൽ ഒരു കത്ത് മലങ്കരസഭയ്ക്ക് അയച്ചു കൊടുത്തു. മാർത്തോമ്മാ ഒരു കപ്യാരുപോലും അല്ലെങ്കിൽ എങ്ങനെ മാർത്തോമ്മായ്ക്കു സിംഹാസനം ഉണ്ടാകും. ഈ വാദഗതി അറബിനാടുകളിലെ വിദ്യാഭ്യാസമില്ലാത്ത നാമധേയക്രിസ്ത്യാനികൾപോലും അംഗീകരിക്കുകയില്ല.

ഇവിടെ ഒരു കള്ളക്കളിയുണ്ട്. 1964 ഡിസംബറിൽ ബോംബെയിൽ വച്ചു പോൾ ആറാമൻ മാർപ്പാപ്പയെ ക്ഷണപ്രകാരം സന്ദർശിച്ചു തുല്യനിലയിൽ ഒരേ സോഫായിൽ ഇരുന്നു സംസാരിച്ച ശേഷം 1965 ജനുവരിയിൽ എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് ആബാബയിൽ ചേർന്ന പൗരസ്ത്യ ഓർത്തഡോക്സ് തലവന്മാരുടെ സമ്മേളനത്തിൽ സംബന്ധിച്ച ഔഗേൻ ബാവ സിറിയൻ ഓർത്തഡോക്സ് സഭയുടെ ഒരു പ്രധാന പള്ളിയായ മൂസൽ സെന്റ് തോമസ് പള്ളിയിൽ വി. കുർബാന അർപ്പിച്ചു. തുടർന്ന് ഒപ്പമുണ്ടായിരുന്ന യാക്കൂബ് തൃതീയൻ ബാവ ആ പള്ളിയുടെ ഭിത്തി നേരത്തെ പൊളിച്ചപ്പോൾ ലഭിച്ച "ഇന്ത്യയിൽ സുവിശേഷം അറിയിച്ച മാർത്തോമ്മാ ശ്ലീഹായുടെ ഭൗതികാവശിഷ്ടം" പ. ഔഗേൻ ബാവായെ ഏല്പിക്കുന്നു. കപ്യാരുപോലുമല്ലാത്ത മാർത്തോമ്മായുടെ പേരിൽ പുരാതനമായ മൂസൽ സെന്റ് തോമസ് പള്ളി! ഭൗതികാവശിഷ്ടം നൽകിയപ്പോൾ ഈയിടെ കാലം ചെയ്ത സഖാ പ്രഥമൻ ബാവാ (അന്നു മെത്രാൻ) യും സന്നിഹിതനായിരുന്നു.

ക്രൈസ്തവലോകത്തെ സംബന്ധിച്ചിടത്തോളം 2013 ലെ ഏറ്റവും

പ്രധാനപ്പെട്ട സംഭവം തീവ്രവാദികളുടെ ഏറ്റുമുട്ടൽ മൂലം ഉണ്ടായ സിറിയയിലെ ഓർത്തഡോക്സ് സഭയുടെ തിരോധാനമാണ്. പ്രധാനപ്പെട്ട പള്ളികൾ എല്ലാം -മൂസൽ, ആലപ്പോ, ഹോംസ്, ദമസ്ക്കസ് മുതലായ പള്ളികൾ-നിലംപരിശായി. പാത്രിയർക്കീസിന്റെ ആസ്ഥാനമായ ദമസ്കസും അരമനയും മ്യൂസിയവും എല്ലാം ചാരമായി. പാത്രിയർക്കീസ് സഖാപ്രഥമൻ നേരത്തെ ജീവരക്ഷാർത്ഥം ലബനനിലേക്കു പലായനം ചെയ്തു. ഏതാനും മെത്രാച്ചന്മാരെ ബന്ദികളാക്കി. അവർ എവിടെ എന്ന് ഇന്നും വ്യക്തമല്ല. ആയിരക്കണക്കിനു നിരപരാധികളായ കുഞ്ഞുങ്ങളും സ്ത്രീകളും പുരുഷന്മാരും രാസായുധപ്രയോഗം മൂലം കത്തിക്കരിഞ്ഞു. മലങ്കര സഭ അനുതാപവും അനുശോചനവും രേഖപ്പെടുത്തി. നാലഞ്ചുവർഷം സിറിയായിലെ ദയറാകളിലും ആശ്രമങ്ങളിലും താമസിച്ചു സുറിയാനി ഭാഷയും അമൂല്യ സുറിയാനി ഗ്രന്ഥങ്ങളും പഠിച്ച ഔഗേൻ റമ്പാന്റെ എഴുത്തുകളുടെ അടിസ്ഥാനത്തിലാണു രാഷ്ട്രീയ പ്രേരിതമായ കാരണങ്ങളാൽ ഭരണാധികാരം നഷ്ടപ്പെട്ടു എങ്കിലും ശരിയായ പട്ടമുള്ള പ. അബ്ദേദ് മശിഹായെ മലങ്കരയിലേക്കു ക്ഷണിക്കുന്നതിനും 1912-ൽ നിരണത്തുവച്ചു കാതോലിക്കാ വാഴ്ച നടത്തുന്നതിനും പ. വട്ടശ്ശേരിൽ തിരുമേനി തീരുമാനിച്ചത്.

(അബ്ദേദ് മശിഹായെ 1903-ൽ സുന്നഹദോസു കൂടി മുടക്കി എന്ന കല്പന കോട്ടയം ജില്ലാക്കോടതിയിൽ സമർപ്പിക്കാൻ 1938-ൽ മഞ്ഞനിക്കര ദയറായിൽ വച്ചു അന്ത്യോക്യാ പ്രതിനിധി യൂലിയോസ് മെത്രാപ്പോലീത്താ വ്യാജമായി എഴുതിയതു നേരിട്ടു കണ്ടതിനെ തുടർന്നാണു ഫാ. ഡോ. വി. സി. സാമുവേൽ മഞ്ഞനിക്കര ദയറാ വിട്ടു കാതോലിക്കേറ്റിൽ വന്നത്).

വടക്കൻ പ്രദേശത്തുള്ളവരുടെ എതിർപ്പിനെ അവഗണിച്ചു കൊണ്ടാണു ബാവാഭാഗത്തു നിന്നിരുന്ന ഔഗേൻ റമ്പാൻ ഉത്തമബോധ്യത്തോടെ നിരണത്തെ കാതോലിക്കാ വാഴ്ചയിൽ പങ്കെടുത്തത്. കൂടാതെ ഒന്നാം കാതോലിക്കാ ഔഗേൻ റമ്പാച്ചന്റെ പിതാവായ അബ്രഹാം കത്തനാരുടെ ഗുരു കൂടിയായിരുന്നു.

മാർത്തോമ്മായെപ്പറ്റി കൂടുതൽ പഠിക്കാനും അദ്ദേഹത്തിന്റെ 19-ാം ചരമ ശതാബ്ദി കോട്ടയത്തുകൊണ്ടാടുവാനും എല്ലാം പ. ഔഗേൻ ബാവായ്ക്കു സാധിച്ചു. സർവ്വോപരി 90 കഴിഞ്ഞപ്പോൾ പ്രായാധിക്യത്തെ മുൻനിർത്തി സ്വയം സ്ഥാനം ഒഴിഞ്ഞു പ. മാത്യൂസ് പ്രഥമൻ ബാവായെ പിൻഗാമിയാക്കാൻ സാധിച്ചു. സർവ്വോപരി 1966 ലും 1975 ലും പ്രഗല്ഭരായ എട്ടു മേല്പട്ടക്കാരെ യഥാക്രമം കോലഞ്ചേരിയിൽ വച്ചും നിരണത്തുവച്ചും ഔഗേൻ ബാവ വാഴിച്ചു സഭയുടെ ഭിത്തികളെ ബലവത്താക്കി.

1930-ൽ മാർ ഈവാനിയോസ് റീത്തിൽ ചേർന്നു മലങ്കരസഭയെ തകർക്കാൻ തോമ്മാ മാർ ദീവന്നാസ്യോസ്, പുത്തൻകാവു മാർ പീലക്സിനോസ്, ഔഗേൻ മാർ തീമോത്തിയോസ് എന്നിവരെ ചാക്കിട്ടു പിടിക്കാൻ ശ്രമിച്ചു. സാമ്പത്തികമായി പിന്നിൽ നിന്ന ഔഗേൻ മാർ തീമോത്തിയോസ് പറഞ്ഞു. "പണത്തിനും പ്രതാപത്തിനും വേണ്ടി ഞാൻ എന്റെ സഭയുടെ സത്യവിശ്വാസത്തെയും മനസ്സാക്ഷിയേയും അടിയറ വയ്ക്കുകയില്ല".

പ. ഔഗേൻ ബാവായുടെ കാതോലിക്കാ സ്ഥാനലബ്ധിയുടെ കനക ജൂബിലി സഭാടിസ്ഥാനത്തിൽ നടത്തേണ്ടത് അനിവാര്യമാണെന്ന ചിന്തയാണെനിക്കുള്ളത്. ■

DONT DRUGS

## ലഹരി വിമുക്ത ക്യാമ്പസ്



11-ാം പേജിൽ നിന്നു തുടർച്ച...

സിലും സ്ക്കൂളിലും ഉപയോഗിക്കുന്നു. മദ്യത്തെക്കാൾ കൂടുതൽ അപകടകാരിയാണ് മയക്കുമരുന്ന്. അതിനു അടിമപ്പെട്ടാൽ പിന്നെ തിരിച്ചുവരുന്നത് അപകടകരമാണ്. ശാരീരിക സുഖപ്രാപ്തി ലഭിക്കാൻ വേണ്ടിയാണ് മയക്കുമരുന്നുപയോഗിക്കുന്നത്. - റ്റിലിൻ ഏബ്രഹാം, മുണ്ടത്താനം

വിദ്യാർത്ഥി ജീവിതത്തിൽ പ്രശ്നങ്ങൾ ഉണ്ടാകുമ്പോൾ ലഹരി പദാർത്ഥങ്ങൾ, അതിൽ നിന്ന് മോചനം ലഭിക്കാൻ വേണ്ടി ഉപയോഗിക്കുന്നവരുണ്ട്. ഞങ്ങൾ മാവേലിക്കരയിൽ ജയിൽ സന്ദർശിച്ചപ്പോൾ അവിടുത്തെ വാർഡൻ പറയുകയുണ്ടായി, ഇവിടെ എത്തിയിട്ടുള്ള 95% ചെറുപ്പക്കാരും മദ്യം, മയക്കുമരുന്ന് ഇവയുടെ ആസക്തി പൂണ്ട് പ്രശ്നങ്ങൾ ഉണ്ടാക്കി എത്തിയിട്ടുള്ളവരാണ്. ഇവയുടെ പരിണിത ഫലങ്ങൾ പലതാണ്. - ജോൺ കെ. തോമസ്, പത്തിച്ചിറ

ഇന്നത്തെ സമൂഹത്തിൽ നമ്മുടെ കേരളത്തിൽ തന്നെ 70% ആളുകളും മദ്യത്തിനും, മയക്കുമരുന്നിനും അടിമയാണ് ഇതിൽ സ്ക്കൂൾ വിദ്യാർത്ഥികളും ഉൾപ്പെട്ടിട്ടുണ്ട്. ഇപ്പോഴത്തെ വിദ്യാർത്ഥികൾ മദ്യം സ്ക്കൂളിൽ കൊണ്ട് കുടിക്കുകയാണ്. വിദ്യാർത്ഥികളിൽ പലരും പുകവലിക്ക് അടിമകളാണ്. പുകവലി പോലുള്ള ലഹരി വസ്തുക്കൾ വിദ്യാർത്ഥികളുടെ അവരുടെ സ്വഭാവത്തെയും പഠനത്തെയും ബാധിക്കുന്നു. - ജോസു റെജി, തോട്ടയ്ക്കാട്

വിദ്യാർത്ഥികളിലുള്ള ലഹരിയുടെ ഉപഭോഗം നേരിട്ട് കണ്ടിട്ടുള്ള വ്യക്തിയാണ് ഞാൻ. എന്റെ ക്ലാസ്സിൽ മദ്യപിച്ചും സിഗരറ്റ് വലിച്ചും ജീവിതം മുമ്പോട്ട് നയിച്ച ചില കുട്ടികളുണ്ടായിരുന്നു.

ക്ലാസ്സ് ഇന്റർവൽ സമയം നോക്കി ഛർദിക്കാൻ പോകുന്ന കൂട്ടുകാർ ഒളിപ്പിച്ച് വച്ച ട്യൂബ് വഴി കുപ്പിയിൽ നിന്നും വലിച്ച് കുടിച്ച രംഗവും കണ്ടിട്ടുണ്ട. ഇവയെല്ലാം സമൂഹത്തിന്റെ അധപ്പതനത്തെക്കുറിക്കുന്നു. ഇവിടെ ഒരു പക്ഷേ മാതാപിതാക്കൾക്കോ സഭയ്ക്കോ നോക്കിനിൽക്കുവാനേ സാധിക്കൂ. സമൂഹം യുവജനങ്ങൾക്ക് മാതൃക കാണിച്ചെങ്കിലെ നൻമയുള്ള സമൂഹം ഉരിത്തിരിയു. യുവജനങ്ങളുടെ ചിന്താശക്തിയേയും ഇവ ഉടച്ചുകളയുന്നു. - ഷിന്റോ വർഗീസ്, ചെന്നിത്തല

ഞങ്ങളുടെ സ്ക്കൂളിൽ 10-ൽ പഠിക്കുന്ന കുട്ടികൾ മയക്കുമരുന്ന്, മദ്യം, കഞ്ചാവ്, ഹാൻസ് എല്ലാം ഉപയോഗിക്കും. അതിൽ 12 ൽ 10 പേർ മാത്രം ഉപയോഗിക്കാത്തവരാണ്. ബാക്കിയുള്ളവർ ഉപയോഗിച്ചിട്ട് ഇതിന്റെ കവറുകൾ ഒക്കെ റ്റോയിലറ്റിലിടും. ഇവിടെ കൂട്ടുകെട്ടാണ് ഇതൊക്കെ ചെയ്യാൻ പ്രേരിപ്പിക്കുന്നത്. - അരുൺ റ്റി. സജി, കാട്ടൂർ

ലഹരി പദാർത്ഥങ്ങളുടെ ഉപയോഗം-മനുഷ്യ ഹൃദയങ്ങളെ കാർന്നുതിന്നുന്ന ഭീകര ജീവിയാണ് മദ്യവും മയക്കുമരുന്നുകളും. അല്പ സമയം ലഹരി പദാർത്ഥങ്ങൾ കിട്ടിയില്ലെങ്കിൽ സ്വഭാവത്തിൽ മാറ്റങ്ങൾ ഉണ്ടാകുന്ന പല വ്യക്തികളും പ്രത്യേകാൽ യുവതലമുറയും ഇന്ന് നമ്മുക്ക് ചുറ്റുമുണ്ട്.

ഈ തലമുറയിലെ വ്യക്തികൾ പലരും ഇന്ന് ജീവിക്കുന്നത് മദ്യത്തിനും, മറ്റ് ലഹരി പദാർത്ഥങ്ങൾക്കും വേണ്ടിയാണ്. അതിലൂടെ അവർ മരിക്കാതെ മരണത്തിലേർപ്പെടുകയാണ് എന്നവർ അറിയുന്നില്ല.

- ഷിബിൻ തോമസ് വർഗീസ്, വെൺപാല ■



# പുസ്തകശാല

## ദൈവം കൂട്ടി ചേര്‍ത്തത്

**പ്രൊഫ. ഡി. മാത്യു**




പവിത്രമായ കുടുംബ ജീവിതത്തിനുള്ള മാര്‍ഗ്ഗ രേഖ. വിവാഹപൂര്‍വ്വ കൗണ്‍സലിങ്ങിനുള്ള പാഠപുസ്തകം. വിവാഹത്തിന് ഒരുങ്ങുന്ന യുവതി യുവാക്കള്‍ക്കും കുടുംബ ജീവിതം നയിക്കുന്നവര്‍ക്കും ഉത്തമഗ്രന്ഥം. അവതാരിക: റവ. ഡോ. മാത്യു ഡാനിയേല്‍, സി. എസ്.എസ്., തിരുവല്ല, പേജ്. 88, വില. 70

## പരുമല മാര്‍ ഗ്രീഗോറിയോസ് വിജയം

**എം.എ. ജേക്കബ് പുത്തന്‍കാവ്**




പ. പരുമല തിരുമേനിയുടെ ജീവിതവും ദര്‍ശനവും വിവരിക്കുന്ന മഹാകാവ്യം. മലയാള ഭാഷയുടെ വൃത്തങ്ങള്‍ക്കനുസൃതമായ രചനാശൈലി. അവതാരിക: ഡോ. യാക്കോബ് മാര്‍ ഐറേനിയോസ്. കോട്ടയ്ക്കല്‍ പബ്ലിഷേഴ്സ്, കോട്ടയം-18, വില: 100 രൂപ.

## പ്രഭാത നക്ഷത്രം

**കെ.വി. മാമ്മന്‍ കോട്ടയ്ക്കല്‍**




പുതുപ്പാടി സെന്‍റ് പോള്‍സ് ആശ്രമത്തിന്‍റെയും ബാലഭവന്‍റെയും മാനേജരായി 40 വര്‍ഷം പ്രവര്‍ത്തിച്ച ദിവംഗതനായ പി.എം. തോമസ് റമ്പാന്‍റെ ജീവിതവും സാക്ഷ്യവും. അവതാരിക:ഫാ.ഡോ.കെ.എം. ജോര്‍ജ്, സെ. പോള്‍സ് ആശ്രമം. പുതുപ്പാടി, പേജ്. 175,

## ഉണര്‍ന്നിരിപ്പിന്‍...

**ജോസ് കുര്യന്‍ പുളിയേരില്‍**




മലങ്കര ഓര്‍ത്തഡോക്സ് സഭയുടെ ആരാധന, കൂദാശ, പെരുന്നാള്‍, പിതാക്കന്മാര്‍, അത്മായ പ്രമുഖര്‍ എന്നിവ ഉള്‍ക്കൊള്ളുന്ന പ്രൗഢമായ 29 ലേഖനങ്ങളുടെ സമാഹാരം. 'ഉണര്‍ന്നിരിപ്പിന്‍; വിശ്വാസത്തില്‍ നിലനില്‍പ്പിന്‍ എന്ന ചിന്തയാണ്, ഗ്രന്ഥത്തിന്‍റെ അന്തര്‍ധാര. അവതാരിക: സഖേര്‍, വിതരണം: ബസേലിയന്‍ ബുക്സ്, ഞാലിയാകുഴി, പേജ്:180, വില :120



# സണ്‍ഡേസ്ക്കൂള്‍ വാര്‍ത്തകള്‍

**അര്‍ദ്ധ വാര്‍ഷിക പരീക്ഷ:** ജൂലൈ 13-നാണ് സമയം മാറ്റാന്‍ ആര്‍ക്കും അവകാശമില്ല. നിശ്ചിത സമയത്തുതന്നെ പരീക്ഷ നടത്തുവാന്‍ ബന്ധപ്പെട്ടവര്‍ ശ്രദ്ധിക്കേണ്ടതാണ്. അര്‍ദ്ധവാര്‍ഷിക പരീക്ഷയ്ക്ക് ഇംഗ്ലീഷ് ചോദ്യപേപ്പര്‍ പ്രത്യേകം അയച്ചിട്ടില്ല. എന്നാല്‍ ഇംഗ്ലീഷില്‍ ഉത്തരം എഴുതാന്‍ കുട്ടികളെ അനുവദിക്കേണ്ടതാണ്.

**പോയിന്‍റ് നിര്‍ണ്ണയം:** ഈ വര്‍ഷം മുതല്‍ ഡിസ്ട്രിക്-ഭദ്രാസന തലങ്ങളില്‍ ഏറ്റവും കൂടുതല്‍ പോയിന്‍റുകകള്‍ കണക്കാക്കുമ്പോള്‍ സഹപാഠ്യ മത്സരങ്ങളിലും, പരീക്ഷകളിലും ഭദ്രാസനതലത്തില്‍ കൂടുതല്‍ മാര്‍ക്കുവാങ്ങിയ കുട്ടികളുടെ വിജയതലം കണക്കാക്കി പോയിന്‍റുകള്‍ നല്‍കിയിരിക്കണം. അതുകൂടി ചേര്‍ന്നായിരിക്കും കൂടുതല്‍ പോയിന്‍റുകള്‍ നേടിയ ഡിസ്ട്രിക്ട് ഭദ്രാസനങ്ങള്‍ എന്നിവയെ നിശ്ചയിക്കുന്നത്.

**വാക്യമത്സരം:** ഹയര്‍സെക്കണ്ടറി തലത്തിലുള്ള വാക്യമത്സരം ഡിസ്ട്രിക്ട് തലം മുതല്‍ ആരംഭിച്ചിരിക്കണം. ഈവക കാര്യങ്ങളെപ്പറ്റി സര്‍ക്കുലറുകളില്‍ വിശദമായി കൊടുത്തിട്ടുള്ളത് എല്ലാ സ്ക്കൂളുകളിലും വായിച്ചു മനസ്സിലാക്കാണം.

**പരീക്ഷാ സ്റ്റേറ്റ്മെന്‍റ്:** യഥാസമയം അയച്ചു തരാത്തത് ഓഫീസുകാര്യങ്ങളില്‍ വളരെ ബുദ്ധിമുട്ടുകള്‍ ഉണ്ടാക്കുന്നതാണ്. Form VI, വെബ്സൈറ്റില്‍ നിന്നും ഡൗണ്‍ലോഡ് ചെയ്തും എടുക്കാവുന്നതാണ്. യഥാസമയം ഓഫീസില്‍ എത്തിക്കുന്നതിന് ആരും വീഴ്ച വരുത്തരുതെന്ന് ഓര്‍മ്മിപ്പിക്കട്ടെ.

**വാര്‍ഷിക പൊതുയോഗം:** സാധാരണയായി ഓഗസ്റ്റ് രണ്ടാം ശനിയാഴ്ച നടത്തി വരുന്ന രീതിയാണ് ഉള്ളത്. പരിശുദ്ധ സുന്നഹദോസ് നടക്കുന്ന സമയമായതിനാല്‍ ഓഗസ്റ്റ് 23-ന് ശനിയാഴ്ചയായിരിക്കും വാര്‍ഷിക പൊതുയോഗം നടക്കുന്നത്. 22-ന് വെള്ളിയാഴ്ച 2.00 മണിക്ക് എക്സിക്യൂട്ടീവ് കമ്മിറ്റിയും ഉണ്ടായിരിക്കും. ബന്ധപ്പെട്ടവര്‍ എല്ലാവരും ഈ സമയമാറ്റം ശ്രദ്ധിക്കുമല്ലോ.

**ഒ.വി.ബി.എസ്. പാഠ്യപദ്ധതി പരിഷ്ക്കരണം**

ടെക്റ്റ് ബുക്കുകള്‍ ഈ വര്‍ഷം കൊണ്ട് പരിഷ്ക്കരിക്കണം പൂര്‍ത്തിയാകും. ഉടനെ തന്നെ ഒ.വി.ബി.എസ്. ടെക്സ്റ്റ് ബുക്കുകളുടെ പരിഷ്ക്കരണം ആരംഭിക്കുന്നതാണ്. വിലപ്പെട്ട നിര്‍ദേശങ്ങള്‍ അയച്ചുതരണം. ടെക്സ്റ്റുകള്‍ എഴുതുവാന്‍ കഴിവുള്ളര്‍ ഓഫീസുമായി ബന്ധപ്പെട്ടാല്‍ അവരുടെ സേവനവും പ്രസ്ഥാനം പ്രയോജനപ്പെടുത്തുന്നതാണ്. എവിടെയും വിലപ്പെട്ട സഹകരണവും നിര്‍ദ്ദേശങ്ങളും പ്രതീക്ഷിക്കുന്നു.

ജൂബിലി സമാപനം ഡിസംബറില്‍ നടത്തുവാന്‍ ആലോചിക്കുന്നു. അതിനു മുന്‍പായി യൂണിറ്റു തലത്തില്‍ നടത്തേണ്ട ഒട്ടേറെ കാര്യങ്ങള്‍ ബാക്കി നില്‍ക്കുന്നതായി തോന്നുന്നു. കുട്ടികളെ കണ്ടെത്തേണ്ട ഭവനസന്ദര്‍ശനം കാര്യമായി എങ്ങും നടന്നതായി തോന്നുന്നില്ല. ആ കാര്യത്തില്‍ കുറച്ചുകൂടി ഉത്സാഹം ഏവരും കാട്ടിയെങ്കില്‍ കൊള്ളാമായിരുന്നു. സന്ദര്‍ശനം നടത്തിയ യൂണിറ്റുകള്‍ക്ക് പ്രത്യേകമായ അഭിനന്ദനങ്ങള്‍.

**- ഫാ. ഡോ. ഒ. തോമസ്**



EDUCATION

ശ്രദ്ധ പഠനത്തിൽ മാത്രം. അതിൽ നിന്നു പിൻതിരിപ്പിക്കുന്ന എല്ലാത്തിൽ നിന്നും ഒഴിഞ്ഞിരിക്കുക.




# പഠനം... അനായാസം... വിജയത്തിലേക്ക്

■ ഫാ. റിഞ്ചു പി. കോശി

പുതിയ അദ്ധ്യയന വർഷം ആരംഭിച്ചുകഴിഞ്ഞു. ഏറെ പ്രതീക്ഷകളുടെ വർഷം. വ്യതിയാനങ്ങളുടെ വർഷം... യഥാർത്ഥലക്ഷ്യത്തിലേക്കുള്ള ദൂരം കുറയുന്ന വർഷം. വിദ്യാർത്ഥികൾ അറിഞ്ഞിരിക്കേണ്ട ചില പ്രധാന കാര്യങ്ങൾ ചുവടെ അക്കമിട്ട് എഴുതുന്നു.

**ദൈവവിശ്വാസം മുറുകെ പിടിക്കുക**

ദൈവത്തിൽ ഉറച്ച് വിശ്വസിക്കുക. പ്രാർത്ഥനയോടെ പഠനം ആരംഭിക്കുകയും അവസാനിപ്പിക്കുകയും ചെയ്യണം. വേദപുസ്തകം വായിക്കണം.

**ഏറ്റവും ഉചിതമായവ തിരഞ്ഞെടുക്കുക**

പഠനസ്ഥലം: നല്ല ഒരു മേശയും കസേരയും (തടിയിൽ തീർത്തത്) തെരഞ്ഞെടുക്കുക. ശ്രദ്ധ ലഭിക്കുമെങ്കിൽ പുറത്തിരുന്നു പഠിക്കുന്നതും ഉചിതമായിരിക്കും.

പഠനസാധനങ്ങൾ: ബുക്ക്, പേന, പെൻസിൽ, ബാഗ് തുടങ്ങിയവ വാങ്ങുന്നതിൽ പിശുക്കു കാണിക്കരുത്.

വിദ്യാലയം: പത്താം ക്ലാസ്സ് കഴിഞ്ഞവർ ഉൾപ്പെടെ എല്ലാവരും പഠിക്കുവാൻ ഏറ്റവും നല്ല വിദ്യാലയം തിരഞ്ഞെടുക്കണം.

കൂട്ടുകാർ: വിജയ പരാജയം തീരുമാനിക്കുന്നതിനും നന്മതിന്മകളുടെ സാക്ഷ്യത്തിനും കൂട്ടുകാരുടെ സ്ഥാനം വലിയതായതിനാൽ ശ്രദ്ധിക്കുക.

യാത്രാസൗകര്യങ്ങൾ: ഏറ്റവും കുറച്ച് സമയം വരുന്ന ചെലവഴിക്കുന്ന യാത്രാസൗകര്യങ്ങൾ തിരഞ്ഞെടുക്കണം. അമിതമായ ആവേശങ്ങൾ കാണിച്ച്, ഉള്ള ഊർജ്ജം വാഹനത്തിൽ വച്ച് നശിപ്പിക്കരുത്.

ഭക്ഷണം: വളർച്ചയ്ക്ക് ഭക്ഷണം ആവശ്യമായതിനാൽ ഏറ്റവും നല്ല ഭക്ഷണം അമിതമാകാതെ കഴിക്കണം. എന്നാൽ ബുധൻ, വ്യാഴം ദിനങ്ങളിൽ നോമ്പ് ദിനങ്ങൾ എന്ന് വിസ്മരിക്കരുത്.

**ചിട്ടയായ ക്രമീകരണങ്ങൾ**

ദിനചര്യ: കൃത്യത ഉണ്ടാകണം. ഉണരുന്നത്, വ്യായാമം, ഉറങ്ങുന്നത്, ഭക്ഷണം കഴിക്കുന്നത്, വസ്ത്രങ്ങൾ അലക്കുന്നത്, കളികൾ തുടങ്ങിയ കാര്യങ്ങളിൽ കൃത്യത ഉണ്ടാകണം.

പഠനസമയം: രാവിലെ പഠിക്കുന്നതിന് തെരഞ്ഞെടുക്കുന്നത് ഉചിതം. എന്നാൽ ഓരോ വ്യക്തികളുടെയും ശരീര പ്രകൃതി അനുസരിച്ച് മാറ്റം ഉണ്ടാകാം.

പഠന വിഷയങ്ങൾ: തുല്യമായ പ്രാധാന്യം വിഷയങ്ങൾക്ക് നല്കി പഠിക്കുക. നമ്മുടെ താല്പര്യം ഈ കാര്യത്തിൽ നഷ്ടമാകരുത്. സയൻസ്, കണക്ക് വിഷയങ്ങൾക്ക് താരതമ്യേന കൂടുതൽ സമയം ഉപയോഗിക്കുന്നത് ഉചിതം. ഓരോ ആഴ്ചയിലും പഠിച്ചവയെ കുറിച്ച്, വീണ്ടും വീണ്ടും, പരിശോധിക്കണം.

എഴുതി പഠിക്കുവാൻ ശ്രദ്ധിക്കണം.

പഠനശേഷം: പഠിച്ച പുസ്തകങ്ങൾ തിരികെ അടുക്കി വയ്ക്കുക. മേശയും മുറിയും വൃത്തിയായി സൂക്ഷിക്കുക. പേനയും പെൻസിലും മറ്റും ഉചിതമായ സ്ഥലങ്ങളിൽ വയ്ക്കുക. വേണ്ടാത്ത പേപ്പറുകളും മറ്റും വേസ്റ്റ് ബോക്സിൽ തന്നെ ഇടുക.

തയ്യാറാക്കുക: ഡിസംബർ മാസത്തോളം പൂർണ്ണമായി പഠിച്ചു തീരുന്ന രീതിയിൽ ഉള്ള പഠന ടൈം ടേബിളിൽ തയ്യാറാക്കുക. രണ്ട് SA പരീക്ഷകൾ നടത്തുന്ന രീതിയിൽ പഠിക്കുന്നവർ ഒരു മാസം മുമ്പ് പഠനം പൂർത്തീകരിക്കത്തക്ക രീതിയിൽ ടൈംടേബിൾ ക്രമീകരിക്കുക. സ്വയം പഠിക്കുന്നതിന് ടൈംടേബിൾ അദ്ധ്യാപകരുടെ സഹായത്തോടെ തയ്യാറാക്കുക.

പഠിക്കുന്നത് ഓരോ ചാർട്ടായി തൂക്കിയിടുക. മുൻവർഷത്തിലെ ചോദ്യങ്ങളിൽ നിന്ന് പഠിച്ച ഭാഗത്തിന്റെ ചോദ്യങ്ങൾക്ക് ഉത്തരം എഴുതുക.

**പങ്കുവയ്ക്കുക**

മാതാപിതാക്കളോട് വിഷമങ്ങളും സന്തോഷങ്ങളും ആവശ്യങ്ങളും ഒക്കെ പങ്കുവയ്ക്കുക. ഒന്നും ഒളിച്ചുവയ്ക്കാതിരിക്കുക. അവരിൽകൂടി അതിന് പരിഹാരം ഉണ്ടാക്കുക.

അദ്ധ്യാപകരോട്: പഠനത്തിലെ സംശയങ്ങൾ, ക്ലാസ്സിലെ സംഘർഷങ്ങൾ, പഠന ആവശ്യങ്ങൾ, ജീവിത വൈഷമ്യങ്ങൾ, സാമ്പത്തിക ബുദ്ധിമുട്ടുകൾ ഒക്കെ പങ്കുവയ്ക്കണം.

കൂട്ടുകാരോട്: പഠന കാര്യങ്ങളും വിഷമങ്ങളും ഒക്കെ തിരഞ്ഞെടുത്തിട്ടുള്ള സുഹൃത്തുക്കളോട് മാത്രം പങ്കുവയ്ക്കുക, അവരുടെ ആവശ്യങ്ങളിലും സഹകരിക്കണം.

**ഒഴിവാക്കുക**

മൊബൈൽ ഫോൺ, ടാബ്ലറ്റ്.... തുടങ്ങിയ എല്ലാ ഇലക്ട്രോണിക് വസ്തുക്കളുടെയും ദുരുപയോഗം ഒഴിവാക്കുക. ആവശ്യമില്ലാത്ത ബന്ധങ്ങൾ, ആവശ്യമില്ലാത്ത യാത്രകൾ, ആവശ്യമില്ലാത്ത സംഗമങ്ങൾ എന്നിവ ഒഴിവാക്കുക. ദുശീലങ്ങൾ, മയക്കുമരുന്നുകൾ, ബ്ലൂഫിലിമുകൾ, മുറി അടച്ചിട്ടുള്ള പഠനങ്ങൾ തുടങ്ങിയവയും ഒഴിവാക്കണം.

ശ്രദ്ധ പഠനത്തിൽ മാത്രം. അതിൽ നിന്നു പിൻതിരിപ്പിക്കുന്ന എല്ലാത്തിൽ നിന്നും ഒഴിഞ്ഞിരിക്കുക.

നമുക്ക് ആരോടും വാശിയില്ല.. നമ്മോട് തന്നെ. ആരേയും തോല്പിക്കാനില്ല... നമുക്ക് വിജയിക്കണം. ആരേയും നശിപ്പിക്കുവാനില്ല... നമുക്ക് നല്ലതാകണം. സ്വന്തം ഭാവി തിരിച്ചറിഞ്ഞ് ഉന്നത വിജയം നേടാൻ എല്ലാ കൂട്ടുകാർക്കും ഇടയാകട്ടെ. ■



വേ|ദ|വി|ചാ|രം

# ആദിമ സുറിയാനി സഭയിൽ സ്ത്രീകൾ


■ ഫാ. ഡോ. കെ.എം. കോശി വൈദ്യൻ


സുറിയാനി പാരമ്പര്യത്തിൽ സ്ത്രീകൾക്ക് ഏറ്റവും പ്രാധാന്യമുള്ള സ്ഥാനമാണ് സഭ നൽകുന്നത്. ക്രിസ്തുവും അപ്പോസ്തോലന്മാരും സ്ത്രീകളെ എങ്ങനെ ആദരിച്ചുവോ അതേ ബഹുമാനവും ആദിമ സഭ നിലനിർത്തി.

നാലാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന മാർ അപ്രേം, ഗായകസംഘം രൂപീകരിക്കുകയും പെൺകുട്ടികളെ പദ്യവും ഗാനങ്ങളും പരിശീലിപ്പിക്കുകയും അവയിലൂടെ സഭയുടെ വിശ്വാസപ്രമാണങ്ങൾ പഠിപ്പിക്കുകയും ചെയ്തു. മാർ അപ്രേമിന്റെ സ്വാധീനം സ്ത്രീകളുടെ വിദ്യാഭ്യാസ നിലവാരം ഉയർത്തി. അവർ സുവിശേഷങ്ങളും സഭയുടെ വിശ്വാസാചാരങ്ങളും പഠിക്കുകയും ഇതിലൂടെ ലഭിച്ച അറിവും ആത്മവിശ്വാസവും പീഡനങ്ങളെ ധൈര്യപൂർവ്വം നേരിടുന്നതിനും, സത്യവിശ്വാസത്തിന്റെ സംരക്ഷണത്തിനുവേണ്ടി ജീവത്യാഗം ചെയ്യുന്നതിനും പ്രാപ്തരാക്കി.

***ശെമ്മാശ്ശിനി, കാശിശ്തോ***

ചെറിയ പെൺകുട്ടികളെ പോലും ആദ്യകാലങ്ങളിൽ വിശുദ്ധ സ്ഥലത്ത് പ്രവേശിപ്പിച്ചിരുന്നില്ല.ഇത് ഒരു പക്ഷേ അന്നു നിലവിലിരുന്ന ചില മത ഗ്രന്ഥങ്ങളിൽ നിന്ന് (Erotic Religions)നിന്ന് വ്യത്യസ്തതയുണ്ടാകുവാനായിരിക്കാം. പ്രാകൃത മതങ്ങളിൽ സ്ത്രീ പുരോഹിതകൾ വിശുദ്ധ സ്ഥലത്തുവച്ച് അവരുടെ ശരീരം വിൽക്കുന്ന പതിവുണ്ടായിരുന്നത് ആദിമ സഭയെ ഭയപ്പെടുത്തിയിട്ടുണ്ടാകാം.

വി. ജോൺ ക്രിസോസ്റ്റം (+407) തന്റെ പ്രസംഗങ്ങളിൽ സ്ത്രീയ്ക്കും പുരുഷനും ദേവാലയത്തിൽ നിൽക്കുവാൻ പ്രത്യേകം സ്ഥലം ഉണ്ടായിരുന്നതായി പറയുന്നു. സ്ത്രീകളെ വിശുദ്ധസ്ഥലത്തേക്ക് പ്രവേശിപ്പിക്കാതിരിക്കുന്നതിനു കാരണമായി സ്രൂഗിലെ യാക്കോബ് (+521) അദ്ദേഹത്തിന്റെ മെമ്രായിൽ പറയുന്നത് ഇപ്രകാരമാണ്.

***"ഏദൻ തോട്ടക്കനിയേന്തിയൊരാക്കൈകൾ-ക്കേതും യോഗ്യതയില്ലാ തിരുബലിയിന്മേൽ അർപ്പിച്ചീടാൻ"***

വിശുദ്ധ സ്ഥലത്തേക്ക് പ്രവേശനം നിഷേധിച്ചെങ്കിലും കാശിശ്തോ (Quashishto)സ്ഥാനം ലഭിച്ച പുരോഹിതന്റെ ഭാര്യയ്ക്കും ശെമ്മാശ്ശിനി (Deaconess)പദവി ലഭിച്ച വിധവമാർക്കും പുരോഹിതന്റേയോ ശെമ്മാശ്ശന്റേയോ അഭാവത്തിൽ വിശുദ്ധ സ്ഥലത്തേക്ക് പ്രവേശിക്കുവാൻ അനുവാദം നൽകിയിരുന്നു.

സുറിയാനി ആരാധനാ പാരമ്പര്യത്തിൽ കാശിശ്തോ, ശെമ്മാശ്ശിനി എന്നിവരെ നിയമിക്കുന്നതിനുള്ള ക്രമങ്ങൾ തന്നെയുണ്ട്. ബാർ എബ്രായാ (+1286) അദ്ദേഹത്തിന്റെ 'നോമോകാനോനിൽ' ശെമ്മാശ്ശിനികളെ തിരഞ്ഞെടുക്കുന്നതിനെക്കുറിച്ചും അവരുടെ ശുശ്രൂഷകളെക്കുറിച്ചു പറയുന്നു.

ശെമ്മാശ്ശിനിമാർ പൊതുവേ വിധവമാരിൽ നിന്നും തിരഞ്ഞെടുക്കപ്പെടണമെന്നും ഒരിക്കൽമാത്രം വിവാഹം കഴിച്ചിട്ടുള്ളവരായിരിക്കണമെന്നും, സഭയുടെ പ്രവർത്തന

ങ്ങൾക്കായി വേർതിരിക്കപ്പെട്ടവരായിരിക്കണമെന്നും, ഉപവാസം, പ്രാർത്ഥന ഇവയിൽ ഉറ്റിരിക്കണമെന്നും, കുടുംബത്തിലും വെളിയിലും നല്ലസാക്ഷ്യം പ്രാപിച്ചവരുമായിരിക്കണമെന്നുമുള്ള നിർബ്ബന്ധം അവരുടെ മേൽ വച്ചിരുന്നു.

*ശെമ്മാശ്ശിനിമാരുടെ ഉത്തരവാദിത്വങ്ങൾ*

വിശുദ്ധ സ്ഥലത്തിനു വെളിയിൽ സ്ത്രീകളെയും മുതിർന്ന പെൺകുട്ടികളേയും മാമ്മോദീസ മുക്കുമ്പോഴും വി. മൂറോനഭിഷേകം നൽകുമ്പോഴും പുരോഹിതനേയും ശെമ്മാശ്ശനേയും സഹായിക്കുന്നതിനുള്ള അവകാശം ശെമ്മാശ്ശിനിമാർക്കുണ്ടായിരുന്നു. സ്ത്രീകൾ മാത്രം താമസിക്കുന്ന സ്ഥലത്ത് അവരെ സന്ദർശിക്കുന്നതിനും ഉപദേശം നൽകുന്നതിനും മേൽപ്പട്ടക്കാർ അവരെ അനുവദിച്ചിരുന്നു.

ശെമ്മാശ്ശിനിയായി നൽവരം ലഭിക്കപ്പെട്ട വിധവ വീണ്ടും വിവാഹിതയായാൽ അവരെയും ഭർത്താവിനെയും സഭയിൽനിന്ന് പുറത്താക്കിയിരുന്നു. കാനോനുകൾ അനുസരിച്ച് നാൽപ്പതു വയസ്സുള്ള വിധവമാരേയും, മറ്റു ചില കാനോനുകൾ അനുസരിച്ച് അറുപതു വയസ്സുള്ള വിധവമാരേയുമാണ് ശെമ്മാശ്ശിനിമാരായി നിയമിച്ചിരുന്നത്.

ശെമ്മാശ്ശിനിമാരേക്കുറിച്ച് അന്ത്യോഖ്യയിലെ വി. സേവേറിയോസ് (+538) പറയുന്നത് ഇപ്രകാരമാണ്;

ആറാം നൂറ്റാണ്ടിൽ അന്ത്യോഖ്യൻ സിംഹാസനത്തിനു കീഴിലുള്ള മഠാധിപതികളായവർക്ക് ശെമ്മാശ്ശിനിമാരായി പട്ടം നൽകിയിരുന്നു. ഇവർക്ക് വൈദികന്റേയോ ശെമ്മാശ്ശന്റേയോ അഭാവത്തിൽ അവരുടെ മഠത്തിലുള്ള സന്യാസിനിമാർക്ക് വി. കുർബ്ബാന നൽകുന്നതിനുള്ള അനുവാദം നൽകിയിരുന്നു. ശെമ്മാശ്ശിനിമാർ, ആർച്ച് ഡീക്കൻ ധരിക്കുന്നതുപോലെ ഊറാറ ധരിച്ചിരുന്നു. വൈദികന്റെയും ശെമ്മാശ്ശന്റെയും അഭാവത്തിൽ അവർക്ക് വി. മദ്ബഹായിലേക്ക് പ്രവേശനം ലഭിച്ചിരുന്നു. ഇത് സ്ത്രീകളുടെ മുറ ഇല്ലാത്തപക്ഷം മാത്രം. അഞ്ച് വയസ്സിനു താഴെയുള്ള ആൺകുട്ടികൾക്ക് അവർ വി. കുർബ്ബാന നൽകിയിരുന്നു.

അവർ ധൂപം വച്ച് പ്രാർത്ഥിക്കുന്ന പക്ഷം അനുതാപത്തിന്റെ പ്രാർത്ഥന നടത്തി അത് നിർവ്വഹിച്ചിരുന്നു. എന്നാൽ പുരോഹിതന്മാർ പ്രാർത്ഥിക്കുന്ന പ്രാർത്ഥന അവർക്കു വിലക്കിയിരുന്നു.

മെത്രാപ്പോലീത്തയിൽ നിന്ന് അനുവാദം ലഭിക്കുന്ന പക്ഷം അവർക്ക്

> 'സുറിയാനി പാരമ്പര്യത്തിൽ സ്ത്രീകൾക്ക് ഏറ്റവും പ്രാധാന്യമുള്ള സ്ഥാനമാണ് സഭ നൽകുന്നത്.'

കാസായിൽ വീഞ്ഞും വെള്ളവും കലർത്തുവാൻ സാധിച്ചിരുന്നു. അവർക്ക് സുഖമില്ലാത്തപക്ഷം സന്യാസിനിമാരിൽ ഒരാൾക്ക് വി. മദ്ബഹായിൽ പ്രവേശിക്കുവാനും അത് വൃത്തിയാക്കുവാനും മെഴുകുതിരികൾ കത്തിക്കുവാനും അനുവാദം ലഭിച്ചിരുന്നു.

വിശുദ്ധ ദിവസങ്ങളിൽ സന്യാസിനിമാർ കൂടുമ്പോൾ വി. ഗ്രന്ഥം വായിക്കുവാനും സുവിശേഷങ്ങൾ വായിക്കുവാനും അവർ ശ്രദ്ധിച്ചിരുന്നു. അതിൽ നിന്നും അവരെ കുറ്റപ്പെടുത്തിയിരുന്നില്ല.

എഡേസ്സായിലെ വി. യാക്കോബ് (+708) പറയുന്നത് ഇപ്രകാരമാണ്:

'മെഴുകുതിരികത്തിക്കുവാനും അവ വൃത്തിയാക്കുവാനും അവർക്ക് മദ്ബഹായിൽ പ്രവേശനം അനുവദിച്ചിരുന്നു. പുരോഹിതന്റെയോ ശെമ്മാശ്ശന്റേയോ അഭാവത്തിൽ 'ബേത് കുർബ്ബോനോ' (Beth Qurbono) യിൽ പ്രവേശിക്കുവാനും അതെടുക്കുവാനും അനുവാദം ഉണ്ടായിരുന്നു. അവർക്ക് ത്രോണോസ്സിന് ഏറ്റവും അടുത്ത് പ്രവേശനം ഇല്ലായിരുന്നു. സന്യാസിനിമാർക്കും അഞ്ച് വയസ്സിന് താഴെയുള്ള കുട്ടികൾക്കും വി. കുർബ്ബാന നൽകുവാൻ അനുവാദം ലഭിച്ചിരുന്നു. മുതിർന്ന സ്ത്രീകളുടെ മാമ്മോദീസായിൽ അവരെ തൈലം പൂശുവാൻ പുരോഹിതനെ സഹായിച്ചിരുന്നു. രോഗികളെ സന്ദർശിക്കുന്നതിനുള്ള അനുവാദവും ലഭിച്ചിരുന്നു.'

## Women & The Early Church




പുരോഹിതന്റെ ഭാര്യയെ 'Presbytera' എന്നും 'ഉടമ്പടിയുടെ പുത്രി' (Daughter of the Covenent) എന്നും വിളിച്ചിരുന്നു. ഈ പദവിയിലേക്ക് അവരെ കൈവെയ്പ് നൽകുന്നത് മെത്രാപ്പോലീത്തയാണ്. ശുശ്രൂഷാ സമയത്ത് അവർ മദ്ബഹായുടെ മുൻപിൽ മുട്ടുകുത്തി നിൽക്കും. ഈ സമയം മെത്രാപ്പോലീത്താ മദ്ധ്യസ്ഥ പ്രാർത്ഥനകൾ നടത്തുകയും പത്ത് കന്യകമാരുടെ ഉപമയെക്കുറിച്ച് പ്രസംഗിക്കുകയും ചെയ്തിരുന്നു.

വളരെ വിപുലമായ സ്ഥാനമാണ് ആദിമ സുറിയാനി സഭയിൽ സ്ത്രീകൾക്ക് ലഭിച്ചിരുന്നത്. ഈ സ്ഥാനങ്ങളെക്കുറിച്ച് പുനരാലോചിക്കുന്നത് സഭയുടെ വളർച്ചയ്ക്ക് സഹായകമാകുമോ എന്ന് ചിന്തിക്കുന്നത് നല്ലതാണ്. ■

### മാനേജിംഗ് എഡിറ്റർ



മലങ്കരസഭാ മാസിക മാനേജിംഗ് എഡിറ്ററായി നിയമിതനായ ഫാ. ദീപു ഫിലിപ്പ് എള്ളാലയിൽ. മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും ഹോസ്പിറ്റൽ അഡ്മിനിസ്ട്രേഷനിലും സിക്കിം-മണിപ്പാൽ സർവ്വകലാശാലയിൽ നിന്നും ബിസിനസ് അഡ്മിനിസ്ട്രേഷനിലും ബിരുദാനന്തര ബിരുദം കരസ്ഥമാക്കി. പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളജ് ഡയറക്ടർ ഫാ. പ്രൊഫ. ഇ. എം. ഫിലിപ്പിന്റെ മകനാണ്. കുറിച്ചി സെന്റ് മേരീസ് & സെന്റ് ജോൺസ് ഇടവകാംഗവും മൂലേടം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയുമാണ്.

Email: malankarasabha1946@gmail.com, deepu.ellalayil@gmail.com




# ആർക്കും വേണ്ടാത്ത ഒരു ശതോത്തര ജൂബിലി

■ ഡോ. എം. കുര്യൻ തോമസ്

പ. പൗലൂസ് ശ്ലീഹാ സ്വയം *അകാല പ്രജ* എന്നാണ് വിശേഷിപ്പിച്ചത്. കർത്താവിനോടൊപ്പം നടന്ന് അദ്ദേഹത്തിന്റെ പരസ്യ ശുശ്രൂഷയ്ക്കും കഷ്ടാനുഭവത്തിനും മരണത്തിനും ഉയിർപ്പിനും സാക്ഷ്യം വഹിച്ച പന്തിരുവരേക്കാൾ വളരെ താമസിച്ച് - അവയ്ക്കെല്ലാം ശേഷം - അപ്പോസ്തോലന്മാരുടെ ഗണത്തിലേയ്ക്കുയർന്ന വ്യക്തി എന്ന നിലയിലാണ് ഈ വിശേഷണം പ. പൗലൂസ് ശ്ലീഹാ സ്വയം എടുത്തണിഞ്ഞത്. പക്ഷേ മറ്റുള്ള അപ്പോസ്തോലന്മാരേക്കാൾ ഉപരിയായി തീക്ഷ്ണതയോടെ സുവിശേഷം അറിയിച്ച പ. പൗലൂസ് ശ്ലീഹാ ആ വിശേഷണത്തിന് പാത്രമാണോ എന്നത് ചിന്തനീയം.

പ. പൗലൂസ് ശ്ലീഹായേപ്പോലെ *അകാല പ്രജയായി* സത്യവിശ്വാസത്തിലേയ്ക്കു കടന്നുവന്ന് രണ്ട് സഹസ്രാബ്ദകാലത്തെ മാർത്തോമ്മാ പൈതൃകം അവകാശപ്പെടുന്ന നസ്രാണികളേക്കാൾ തീവ്രതയോടെ വിശ്വസപ്രഘോഷണം നടത്തിയ പുണ്യാത്മാവാണ് ഇന്ത്യാ ഗോവാ സിലോൺ ഇടവകകളുടെ അന്റോണിയോ ഫ്രാൻസിസ്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ. ഗോവയിലെ സ്വാതന്ത്ര്യസമര നേതാവും, സാമൂഹ്യ പരിഷ്ക്കർത്താവും ഇന്ത്യയുടെ ദേശീയ ക്രൈസ്തവതയുടെ പ്രചാരകനുമായിരുന്ന അദ്ദേഹത്തിന് മലങ്കരസഭ മേല്പട്ടസ്ഥാനം നൽകിയിട്ട് 2014 ജൂലൈ 29-ന് 125 വർഷം തികയുകയാണ്.

ആഘോഷങ്ങളും ആരവങ്ങളുമില്ലാതെ - ആരോരുമറിയാതെ - ഈ മഹാസംഭവത്തിന്റെ ശതോത്തര രജത ജൂബിലി കടന്നുപോകുന്നത് തികച്ചും പ്രതിഷേധാർഹമാണ്. ഒരു വ്യക്തിയുടെ മേല്പട്ട സ്ഥാനാഭിഷേകം എന്നതിനേക്കാൾ ഒരു മഹാസംഭവത്തിന്റെ പ്രാരംഭമാണ് 1889 ജൂലൈ 29-ന് പഴയ സെമിനാരി ചാപ്പലിൽ സംഭവിച്ചത്. മലങ്കരസഭയുടെ ലത്തീൻ മിഷന് അടിസ്ഥാനമിട്ട അന്നത്തെ മേല്പട്ട വാഴ്ചയേക്കുറിച്ചും അതിലേയ്ക്കു നയിച്ച സംഭവങ്ങളേക്കുറിച്ചും സമകാലിക രേഖയായ ഇടവഴിക്കൽ ക്രോണിക്കിളിലെ പരാമർശനമാണ് താഴെ ഉദ്ധരിക്കുന്നത്.

*... സിലോൺ ദ്വീപിലും ഗോവയിലും ഇന്ത്യായുടെ മറ്റു പല ഭാഗത്തും പൊർത്തുഗൽ രാജാവിന്റെ കീഴായി നടന്നുവരുന്ന പാദ്രവാദ എന്ന റോമ്മാസഭക്കാരുടെ മേലധികാരം മിക്ക സ്തലങ്ങളിലും പൊർത്തുഗലിൽനിന്നു എടുത്ത റൊമ്മാപാപ്പായ്ക്ക നേരിട്ടു കീഴ്പെടുത്തിയ്ക്കൈമെൽപറഞ്ഞ സ്തലങ്ങളിലുള്ള റൊമ്മാ ക്രിസ്ത്യാനികളിൽ വളരെപെർ പാപ്പായൊടു മൽസരിക്കയും, അവരുടെ കൂട്ടത്തിൽ ഒരുവനായിരിക്കുന്ന ഗൊവക്കാരൻ അന്തൊണിയൊസ പ്രാൻസിസ്കോസ ശവുരിയാർ അൽവാറിസ (Antonio Francisco Xavier Alvares) എന്ന പാദ്രി അവരിൽ പ്രധാനിയായി തുനിഞ്ഞിറങ്ങി റൊമ്മാവഴക്കം വിട്ടു അന്ത്യോഖ്യയുടെ സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സഭയിൽ ചെരാമെന്നു സമ്മതിച്ചു മലയാളത്തിന്റെ മാർ ദീവന്നാസ്യോസ മെത്രാപ്പൊലിത്തയൊടു അപേക്ഷിക്കയാൽ ശുദ്ധമുള്ള അന്ത്യൊഖ്യാ പാത്രിയർക്കീസുബാവാ തിരുമനസിലേക്കു എഴുതി അയച്ചു അനുവാദം വരുത്തുകയും, അൽവാറിസ പാദ്രിയുടെ കൂടെയുള്ള നാലു ശെമ്മാശന്മാർക്കു 1889-മാണ്ട മെയിമാസം 13-നുയ്ക്കു 1064 മെടം 31-നു ഞയയറാഴ്ച സമ്മനാരി പള്ളിക്കൽവച്ചു മാർ ദീവന്നാസ്യോസ മെത്രാപ്പൊലിത്തായുടെ അനുവാദപ്രകാരം നിരണം ഇടവകയുടെ മാർ ഗ്രീഗൊറിയൊസ മെത്രാപ്പോലീത്താ ശെമ്മാശുപട്ടം കൊടുക്കയും, അടുത്ത തിങ്കളാഴ്ച അവർക്കു ടി. ദെഹംതന്നെ കത്തനാർ പട്ടം കൊടുക്കുകയും ചെയ്തു. പട്ടം ഏറ്റവരിൽ ഒരുവനെ കാളിയാമ്പൂർ എന്ന സ്തലത്തേയ്ക്കും മറ്റുള്ളവരെ സീലോനിലെയ്ക്കും അയക്കുന്നു. പട്ടം ഏറ്റവരുടെ പെർ Louis Mariono Loareo എന്നും, Damico Loamillo Lopes എന്നും, Joseph Xavier Botelho എന്നും, Antonio Arisides Archanjo de Souze എന്നും ആകുന്നു. ...*

*... മെൽ 92-ാം വകുപ്പിൽ വിവരിച്ചിരിക്കുന്ന ഗൊവക്കാരൻ അന്തൊണിയൊസ പ്രാൻസിസ്കോസ ശവുരിയാർ അൽവാറിസ പാദ്രിയെ മെത്രാനായി വാഴിക്കണമെന്നു അന്തയൊഖ്യയുടെ മൂന്നാമത്തെ പത്രോസെന്ന ഇഗ്നാതത്യോസ പാത്രിയർക്കീസുബാവാ അനു*



വടിച്ചു 1889 മാണ്ടു മകരമാസത്തിൽ എഴുതിയ കല്പനപ്രകാരം 1889 ജൂലൈമാസം 27-നുയ്ക്കു 1064 കർക്കിടകം 13നു ശനിയാഴ്ച നിരണം ഇടവകയുടെ മാർ ഗ്രീഗൊറിയൊസ മെത്രാപ്പോലീത്തായാൽ ടി. അൽവാറിസു പാദ്രിയെ കൊട്ടയത്തു സെമിനാരിപള്ളിക്കൽവെച്ച റമ്പാനായി പട്ടംകെട്ടുകയും, പിന്നീടു ടി. ആണ്ടു ജൂലയിമാസം 29-നുക്കു 1064 കർക്കിടകം 15-നു തിങ്കളാഴ്ച സിമ്മനാരി പള്ളിക്കൽവെച്ചു മെത്രാപ്പൊലീത്തായായി വാഴിക്കയും ചെയ്തു. മെത്രാൻപട്ടം കൊടുക്കുമ്പോൾ കൊട്ടയം ഇടവകയുടെ മാർ പൌലൂസ അത്താനാസ്യോസു മെത്രാപ്പൊലീത്തായും കണ്ടനാടു ഇടവകയുടെ മാർ പൌലൂസ ഗ്രെഗൊറിയൊസു... 

ഗ്രെഗൊറിയൊസ വാനിയൊസു മെത്രാപ്പൊലീത്തായും സഹായികളായിരിക്കുകയും ചെയ്തു. അൽവാറിസു പാദ്രിയെ സിലോൺ, ഗൊവ, ഇന്ത്യ മുതലായ സ്തലങ്ങളുടെ മെത്രാപ്പൊലീത്തായായിട്ടു യൂലിയൊസ എന്ന നാമത്തിൽ വാഴിച്ചിരിക്കുന്നു. അൽവാറിസു പാദ്രിയുടെ ഇപ്പോഴത്തെ പെർ അന്തൊണിയൊസ ഫ്രാൻസിസ്കോസ സ്കേവിയാർ അൽവാറിസ യൂലിയൊസ മെത്രാപ്പൊലീത്താ എന്നാകുന്നു. ഇയാൾ ഗൊവ സംസ്താനത്തു വെർനാ എന്ന സ്തലത്തു യൌസെപ്പ ബാപ്തീസ്കാ അൽവാറീസ എന്ന ആളിന്റെ മകനാകുന്നു. ...

മലങ്കര സഭയ്ക്ക് അപ്രതീക്ഷിതമായി ലഭിച്ച ഈ സുവർണാവസരം എങ്ങനെ കൈകാര്യം ചെയ്തന്നും, അതിന്റെ ഫലം എന്തായിരുന്നു എന്നും ഒരു ദശാബ്ദത്തിനു ശേഷം പ. പരുമല തിരുമേനി 1899-ൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് അയച്ച സുറിയാനി കത്തിൽനിന്നും വ്യക്തമാകുന്നുണ്ട്.

... ആബൂൻ യൂലിയോസ് അൽവാറിസ് ഇപ്പോൾ കൊളംബോയിലാണ്. അദ്ദേഹം പ്രസംഗവേലയിൽ നിന്നും ഇതുവരെ വിരമിച്ചിട്ടില്ല. ചിലപ്പോൾ കൊളംബോയിലും, ചിലപ്പോൾ ഗോവയിലും, ചിലപ്പോൾ മന്നാറിലും, ചിലപ്പോൾ പനജിയിലും (വേല നടത്തുന്നു). ഇപ്രകാരം ഇൻഡ്യയിലും ഇൻഡ്യക്കു പുറത്തും, എല്ലാ സ്ഥലങ്ങളിലും അദ്ദേഹം പോവുകയും ശിഷ്യന്മാരെ അയയ്ക്കുകയും ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെയും, ശിഷ്യന്മാ

ശേഷം 36–ാം പേജിൽ

# ദീപക് ജേക്കബ് സിവിൽ സർവ്വീസ് 57–ാം റാങ്ക്

## ഐ.എ.എസ്. ദീപക്കിന്റെ സ്വപ്നമല്ല; കണ്ടെത്തൽ



**കൊട്ടാരക്കര :** കരിക്കം മേലൂട്ട് കാനാവിൽ ദീപക് ജേക്കബിന് സിവിൽ സർവ്വീസ് പരീക്ഷയിൽ 57-ാം റാങ്ക്. കോതമംഗലം മാർ അത്തനേഷ്യസ് എഞ്ചിനിയറിംഗ് കോളേജിൽ നിന്ന് 2008ൽ ഇലക്ട്രോണിക്സ് ആൻഡ് കമ്മ്യൂണിക്കേഷനിൽ എഞ്ചിനിയറിംഗിൽ ഒന്നാം ക്ലാസ്സോടെ പാസ്സായ ദീപക്കിനെത്തേടി നിരവധി ജോലികളെത്തിയിരുന്നു. ഇപ്പോൾ പ്രധാനമന്ത്രിയുടെ ഗ്രാമവികസന പദ്ധതി ഫെലോഷിപ്പിൽ ഹൈദരാബാദിൽ ജോലിചെയ്യുന്ന ദീപക്കിന് ബിരുദത്തിന് ശേഷം പല മേഖലകളിലും ജോലി ചെയ്തിട്ടും തൊഴിൽ സംതൃപ്തി നേടാത്ത മനസ്സിന്റെ കണ്ടെത്തലായിരുന്നു ഐ.എ.എസ്. ബിരുദം നേടുമ്പോഴൊന്നും ഐ.എ.എസ് എന്ന ചിന്ത മനസ്സിലുണ്ടായിരുന്നില്ല. സിംഗപ്പൂരിലും ചൈനീസ് കമ്പനിയിലും ജോലിചെയ്ത നാളുകളിലാണ് പൊതുജനസമ്പർക്കമില്ലാത്ത മേഖലകളിൽ ജീവിതം തളച്ചിടുകയാണെന്ന വസ്തുത തിരിച്ചറിഞ്ഞത്. കോളേജ് പ്രൊഫസർമാരായ പിതാവ് ഡോ. ജേക്കബ്കുട്ടിയുടെയും അമ്മ പ്രൊഫ. ശാന്തമ്മ കോശിയുടെയും പ്രോത്സാഹനമാണ് ഐ.എ.എസ്. എന്ന ചിന്തയിലേക്ക് ദീപക്കിനെ നയിച്ചത്. പിന്നീട് കഠിന പ്രയത്നത്തിന്റെ നാളുകളായിരുന്നു.

'പൊതുഭരണം' ഐച്ഛികവിഷയമായെടുത്ത് ഡൽഹിയിൽ പരിശീലനം നടത്തി. മകന്റെ നേട്ടത്തിൽ മനസ്സുനിറഞ്ഞ സന്തോഷത്തിലാണ് രക്ഷിതാക്കളും സുഹൃത്തുക്കളും. വെറുമൊരു ജോലി എന്നതിനപ്പുറം സംതൃപ്തിയും അവസരങ്ങളും തുറന്നിടുന്ന ഒരു മേഖലയാണിത്.

പഠനത്തിൽ സമർത്ഥനായിരുന്നു ദീപക്. 2005-ൽ നാഷണൽ ടാലന്റ് സ്കോളർഷിപ്പ്. മലയാള മനോരമയുടെ അവാർഡ് ഓഫ് എക്സലന്റ്സ് എന്നിവ മികവിന്റെ മുദ്രകളാണ്. മനോരമ നൽകിയ അവാർഡ് ഏറ്റുവാങ്ങിയത് കേന്ദ്രമന്ത്രി എ.കെ. ആന്റണിയിൽ നിന്നാണ്. ഒരാഴ്ചത്തെ സിംഗപ്പൂർ പര്യടനത്തിനുള്ള അവസരവും അവാർഡ് വഴിയുണ്ടായി.

സിവിൽ സർവ്വീസ് പരീക്ഷയോടനുബന്ധിച്ച് എഴുതിയ മറ്റു പരീക്ഷകളിലും ഉയർന്ന ജയമാണ് ലഭിച്ചത്. ഇന്റലിജൻസ് ബ്യൂറോ ഓഫീസർ, ബാങ്ക് പ്രൊബേഷനറി ഓഫീസർ തസ്തികകളിൽ നിയമനം കാത്തുകിടക്കുന്നു. സോഫ്റ്റ്വെയർ എഞ്ചിനിയറായ ദീപ്തി ജേക്കബ് സഹോദരിയാണ്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ കൊട്ടാരക്കര കരിക്കം സെന്റ് ജോർജ് & സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ ദീപക് ജേക്കബിനെ അനുമോദിച്ചു.

വികാരി ഫാ. എൻ. ജി. ജോർജ്, സഹവികാരി ഫാ. കെ. കെ. തോമസ് ദീപക്കിനെ പൊന്നാട അണിയിച്ച് അനുമോദിച്ചു. സൺഡേസ്കൂൾ പഠനവും ദൈവകൃപയും കഠിനാധ്വാനവുമാണ് സിവിൽ സർവീസിൽ എത്താൻ കഴിഞ്ഞതെന്ന് ദീപക് മറുപടി പ്രസംഗത്തിൽ പറഞ്ഞു.



– എം.ജി.ജോർജ്, മേലൂട്ട്



# എല്ലാം സഹിച്ച അമ്മയ്ക്ക്

■ ഡോ. എം. കുര്യാക്കോസ് മുകളത്ത്

പാലസ്തീൻ നാട്ടിലെ യഹൂദ കന്യകയായ 'മറിയം എന്ന അമ്മ' തന്റെ ഏകജാതനും ആദ്യജാതനുമായ യേശുവിനുവേണ്ടി നിരവധി വേദനകൾ സഹിച്ചു. സംഘർഷഭരിതമായ തന്റെ ജീവിതപാതയിൽ വച്ച് മറിയം മനുഷ്യസഹജമായ ശിഥില ചിന്തകൾക്ക് നിമിഷനേരത്തേക്കെങ്കിലും വശംവദയായിരുന്നിരിക്കണം. ഗബ്രിയേലിന്റെ സ്വരം കാതുകളിൽ മുഴങ്ങിക്കേട്ട മുഹൂർത്തം മുതൽ ഓഫർത്താവരെയും ഓഫർത്താമുതൽ ഗോഗുൽത്താവരെയും ഗോഗുൽത്താ മുതൽ ഒഴിഞ്ഞ കല്ലറ വരെയും പുനരുത്ഥാനം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള മനുഷ്യപുത്രന്റെ ഇഹലോക വ്യാപാരത്തിന്റെ നാളുകളിൽ അവൾ അനുഭവിച്ച വ്യഥകളുടെ പട്ടിക ഒരു അമ്മയ്ക്ക് താങ്ങാവുന്നതിലും അധികമായിരുന്നു. വിവാഹിതയായിരിക്കേ കന്യകയായിരിക്കുക, കന്യകയായിരിക്കെ അമ്മയാകുക, ജീവിച്ചിരിക്കെ സ്വന്തം മകൻ കൊലയ്ക്ക് വിധിക്കപ്പെട്ട് ക്രൂശിൽ പിടഞ്ഞു മരിക്കുക-ഹൃദയത്തിൽ കൂടി കടന്ന വാൾ കീറിമുറിച്ചത് അവളുടെ ജീവിതത്തിന്റെ സ്വപ്നങ്ങളെത്തന്നെയല്ലേ.

നസറേത്തിലെ ഒരു സാധാരണ യഹൂദ ഭവനത്തിൽ ജനിച്ചു വളർന്നു. മാതാപിതാക്കൾ മറിയം എന്ന് പേർ വിളിച്ചു. ഗ്രാമത്തിലുള്ളവർ അവളെ കന്നിമേരി എന്നു വിളിച്ചു. കന്നി മാസത്തിലെ എട്ടാം പക്കമാണല്ലോ അവൾ പിറന്നുവീണത്. ദേവാലയത്തിൽ ഒരു മാലാഖയെപ്പോൽ അവൾ വളർന്നു വന്നു.

തന്റെ കൗമാരസ്വപ്നങ്ങൾക്ക് ചിറകുമുളച്ചു തുടങ്ങുമ്പോഴേയ്ക്ക് ഇതാ ഗബ്രിയേൽ മാലാഖയുടെ അറിയിപ്പിന്റെ വചനം അവളുടെ കാതുകളിൽ ഒരു ഇടിത്തീപോലെ വന്നിറങ്ങി-നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും എന്ന്. താൻ കാണുന്നതും കേൾക്കുന്നതും പകൽ കിനാവാണോ എന്നവൾ സംശയിച്ചു. നൂറ്റാണ്ടുകളായി ജനം കാത്തിരുന്ന മിശിഹ അവളിൽ നിന്ന് ജനിക്കുമത്രെ. ഭൂമിയോളം വിനയപ്പെട്ട് മാലാഖയുടെ സ്വർഗ്ഗീയദൂതിൽ അവൾ വിശ്വസിച്ച് വചനത്തെ സ്വന്തം ഉദരത്തിൽ സ്വീകരിച്ചു. സ്വർഗ്ഗം ഭൂമിയിൽ ഇറങ്ങി വന്നു വസിച്ച അസുലഭ നിമിഷം. ദൈവപുത്രന്റെ വരവിനു വേണ്ടി അവളുടെ ശരീരം എന്നന്നേയ്ക്കുമായി വേർതിരിക്കപ്പെട്ടു. ദൈവത്തെ ഉദരത്തിൽ വഹിയ്ക്കുന്ന മാതാവ്. ഒരു ബാലികയ്ക്ക് താങ്ങാവുന്നതിലുമധികം ഭാരം അവളുടെമേൽ വന്നു ചേർന്നു. 'പുരുഷനെ അറിയാത്ത മാതാവ് '.

ഇതിനിടെ നാലാൾ അറികെ ഉറപ്പിച്ച കല്യാണത്തിൽ നിന്നും യൗസേപ്പ് പിന്മാറുന്നുവെന്ന ശ്രുതി പരന്നു. ഭാര്യയെ ചേർത്തു കൊള്ളുവാൻ അവന് മടിയാണത്രെ. ചരട് പൊട്ടിയ പട്ടംപോലെ മറിയമിന്റെ മനസ്സ് ചഞ്ചലിച്ചു. കൂട്ടുകാരികൾ അവളെ നോക്കി പരിഹസിച്ചു. മാലാഖ സ്വപ്നത്തിൽ വെളിപ്പെട്ട് യൗസേഫിന് സത്യം വെളിവാക്കി കൊടുത്തപ്പോൾ അവൻ വീണ്ടും അവളെ കൈകൊണ്ടു. സത്യസന്ധനും നീതിമാനുമായ തന്റെ ഭർത്താവിനെപ്പറ്റി അവൾക്ക് അഭിമാനം തോന്നി. പക്ഷെ അവർ തമ്മിലുള്ള ബന്ധം നിർവാജ്യമായ ശാരീരിക അനാസക്തി ഉൾക്കൊണ്ട് ഒരപ്പൻ മകളോട് കാണിയ്ക്കുന്ന സ്നേഹവാത്സല്യത്തിൽ ഒതുങ്ങി. അവളെ കണ്ണിലെ കൃഷ്ണമണിപോലെ കാത്തുസൂക്ഷിച്ച് കരുതുന്ന ഒരു രക്ഷകർത്താവായി അയാൾ മാറി- നിത്യകന്യാകത്വം സ്വയം വരിച്ച മറിയം.

ഗർഭകാലം സ്ത്രീയ്ക്ക് പൊതുവെ സമാധാനവും സമൃദ്ധിയും നിറഞ്ഞതായിരിക്കണം. പക്ഷെ മറിയമിന് അത് ലഭിച്ചില്ല. അയൽക്കാരെ കണ്ടുമുട്ടുമ്പോൾ അവൾക്ക് അങ്കലാപ്പ്. കൂട്ടുകാരികൾ ചിലർ അവളെ നോക്കി പരസ്പരം എന്തൊക്കെയോ പിറുപിറുക്കുന്നു. ആകെ ആശ്വാസം പകർന്നുകൊടുത്തത് ചാർച്ചക്കാരി എലിസബത്താണ്. മച്ചിയാണെന്ന് കരുതിയ അവൾ ആറു മാസം ഗർഭിണിയാണെന്ന് മാലാഖ അന്നു പറഞ്ഞിരുന്നു. അതു കൊണ്ട് മറിയം ബദ്ധപ്പെട്ട് മലനാട്ടിലെ സെഖര്യാവിന്റെ ഭവനത്തിൽ ചെന്നു. അവൾ

സ്ത്രീകളിൽ അനുഗ്രഹിക്കപ്പെട്ടവളാണെന്നും ഭാഗ്യവതിയാണ് എന്നും അവളുടെ ഉദരഫലം വാഴ്ത്തപ്പെട്ടതാണെന്നും പറഞ്ഞ് മറിയമിനെ എലിസബത്ത് ധൈര്യപ്പെടുത്തി. മൂന്നുമാസം അവിടെ താമസിച്ച് മറിയം വീട്ടിലേയ്ക്ക് തിരികെപ്പോന്നു.

അപ്പോഴും അവളുടെ ദുരിതപർവ്വം അവസാനിച്ചിരുന്നില്ല. പേർവഴി ചാർത്തുവാൻ ചക്രവർത്തിയുടെ കല്പന വന്നു. അവരുടെ സ്വന്തം പട്ടണത്തിലേയ്ക്ക് പോകുവാൻ അവർ നിർബന്ധിതരായി. അങ്ങനെ പൂർണ്ണഗർഭിണിയായ മറിയമിന് അലച്ചിലിന്റെ നാളുകൾ- നടന്നും കഴുതപ്പുറത്തുമായി യൗസേപ്പിനോടൊരുമിച്ച് ബെത്‌ലഹേമിലേയ്ക്കുള്ള നീണ്ട യാത്ര. തെരുവീഥികളിലൂടെ നിറഞ്ഞ വയറുമായി ദാവീദുകുലത്തിലെ യൂദകുമാരിയുടെ പ്രയാണം- എല്ലാം സഹിക്കുന്ന അമ്മ.

ഉറ്റവരും ഉടയവരുമില്ലാതെ, സഹായത്തിനൊരു പെൺതുണ പോലുമില്ലാതെയുള്ള അവളുടെ യാത്രയിൽ അവർ മുട്ടാത്ത വാതിലുകളില്ല. 'മുട്ടുവിൻ തുറക്കപ്പെടും' എന്നരുളിച്ചെയ്തവൻ ഉദരത്തിൽ കിടക്കുന്നു. എന്നിട്ടും എല്ലാവാതിലുകളും അവരുടെ മുമ്പിൽ അടഞ്ഞു കിടന്നു. അവസാനം ബെത്‌ലഹേമിലെ ഏതോ ഒരു കാലിത്തൊഴുത്തിന്റെ പുൽത്തൊട്ടിയിൽ തിരുവെഴുത്തുകൾ നിറവേറ്റപ്പെടുവാൻ തക്കവണ്ണം മറിയം അവളുടെ ഏകജാതന് ജന്മം നൽകി. മഞ്ഞുപെയ്യുന്ന രാവിൽ ആകാശത്തിലെ നക്ഷത്രങ്ങളും കാലിത്തൊഴുത്തിലെ മൂകജന്തുക്കളും ലോകരക്ഷിതാവിന്റെ ദിവ്യജന്മത്തിന് സാക്ഷികളായി. മറിയം തന്റെ പൈതലിനെ മാറോടണച്ചു കിടത്തി. പുൽകൊടികളും കീറതുണികളും ചേർത്തുവച്ച് ഓമനപുത്രന് മെത്തയുണ്ടാക്കി.

അങ്ങു ദൂരെയെവിടെയോ മാലാഖമാർ അത്യുച്ചത്തിൽ പാടുന്ന മംഗളഗാനം കേട്ടപ്പോൾ മറിയമിന് സന്തോഷമായി. സർവ്വലോകർക്കുമുള്ള രക്ഷയുടെ സുവിശേഷഗാനം. ദാവീദിൻ പട്ടണത്തിൽ രക്ഷകൻ പിറന്ന വാർത്ത കേട്ട് ആദ്യം എത്തിയത് ആട്ടിടയന്മാരെണെന്നറിഞ്ഞപ്പോൾ മറിയമിന് ഒരു കാര്യം മനസ്സിലായി-തന്റെ പൈതൽ രാജകീയ കരീടം ധരിക്കുവാനായി പിറന്നവനല്ല. പട്ടിണിപ്പാവങ്ങളേയും, പാപികളേയും പാർശ്വവത്ക്കരിക്കപ്പെട്ടവരെയും പീഡിതരെയും രക്ഷിപ്പാൻ സ്വയം ത്യജിച്ച് ബലിയാകുവാനാണ് അവൻ വിധിയ്ക്കപ്പെട്ടതെന്ന്. ആ സത്യം മനസ്സിൽ സംഗ്രഹിച്ച് അവൾ ഒരിക്കൽകൂടി പിഞ്ചുപൈതലിന്റെ കണ്ണുകളിലേക്ക് സൂക്ഷിച്ചുനോക്കി - പ്രപഞ്ചം മുഴുവൻ ആ മിഴികളിൽ നിറഞ്ഞുനിൽക്കുന്നതായി അവൾക്ക് തോന്നി.

ശുദ്ധീകരണകാലം തികഞ്ഞപ്പോൾ ന്യായപ്രമാണനിയമം നിറവേറ്റുവാൻ പൈതലിനെയും കൊണ്ട് യറുശലേം ദേവാലയത്തിലേയ്ക്ക് അവൾ യാത്രയായി. പാവപ്പെട്ടവർക്ക് മാത്രം വിധിയ്ക്കപ്പെട്ടിട്ടുള്ള ഒരു കുറുപ്രാവിനെ യഹോവയ്ക്ക് യാഗം കഴിച്ചു. അവിടെ വച്ച് വൃദ്ധനായ ശിമയോനും അന്തേവാസിയായ ഹന്നയും പൈതലിനെ കണ്ട് അവൻ രക്ഷകനായ മിശിഹാ തന്നെയെന്ന് സാക്ഷിച്ചു. പക്ഷെ ശിമയോൻ ഒരു സത്യം അവളുടെ ചെവികളിൽ മന്ത്രിച്ചു. 'നിന്റെ പ്രാണനിൽ കൂടിയും ഒരു വാൾ കടക്കു'മെന്ന്. ഇനി മുന്നോട്ടുള്ള യാത്രയിലും തന്നെ എതിരേൽക്കുന്നത് കല്ലും മുള്ളും നിറഞ്ഞ പാതകളാണെന്ന് മറിയം ഒരുൾക്കിടിലത്തോടെ മനസ്സിലാക്കി.

പൂർവ്വദേശത്തുനിന്ന് വിദ്വാന്മാർ വന്ന് കാഴ്ചകൾ അർപ്പിച്ചപ്പോൾ മറിയം സന്തോഷിച്ചു. തന്റെ മകന് വരുവാനുള്ള രാജത്വവും പൗരോഹിത്യവും അവൾ അഭിമാനത്തോടെ മനസ്സിൽ കണ്ടു. പക്ഷെ മൂറ് എന്തിനാണെന്ന് അവൾക്ക് ചിന്തിക്കുവാൻ വയ്യായിരുന്നു. മുറിവുകളിൽ വച്ചു കെട്ടുന്നതും മൃതദേഹം സംസ്ക്കരിക്കുവാൻ ഉപയോഗിക്കുന്നതുമായ സുഗന്ധലേപനം. ജനിച്ചു വീണ പൈതലിന് ഇപ്പോൾത്തന്നെ ഈ ഉപഹാരമോ? മനുഷ്യകുലത്തിന്റെ രക്ഷയ്ക്കു വേണ്ടി അവൻ മുറിവേറ്റ് മരണം വരിക്കുമോ? അവളുടെ മനസ്സ് വീണ്ടും ആകുലമായി.



**വർഷങ്ങൾക്കു ശേഷം, എല്ലാം സഹിച്ച അമ്മയ്ക്ക് മകൻ കൊടുത്ത ഉപഹാരമായിരുന്നു അവളുടെ സ്വർഗ്ഗത്തിലേയ്ക്കുള്ള വാങ്ങിപ്പ്. ലോകത്തിൽ ഒരു സ്ത്രീയ്ക്കും ലഭിക്കാത്ത ഭാഗ്യമരണവും സ്വർഗ്ഗാരോഹണവും മകൻ തന്റെ അമ്മയ്ക്കുവേണ്ടി കരുതിയിരുന്നു.**

അപ്പോഴേയ്ക്കും ദൈവദൂതന്റെ അറിയിപ്പുവന്നു. മിസ്രയിമിലേക്ക് പൈതലിനെയും കൊണ്ട് ഓടി രക്ഷപ്പെടുക. ഹേരോദാവ് യഹൂദന്മാരുടെ രാജാവായി ജനിച്ചവനെ കൊല്ലുവാൻ ഒരുമ്പെടുന്നത്രെ. രാത്രിയിൽ തങ്ങളുടെ കുഞ്ഞിനേയും വഹിച്ചുകൊണ്ട് യോസേഫും മറിയവും ഈജിപ്റ്റിലേയ്ക്ക് പലായനം ചെയ്യുന്നു. വഴി നീളെ അമ്മമാരുടെ കൂട്ടക്കരച്ചിൽ. റാമയിലെ വിലാപം പോലെ. റാഹേൽ തന്റെ മക്കളെച്ചൊല്ലി കരയുന്നു. രണ്ടു വയസ്സിൽ താഴെയുള്ള നൂറുകണക്കിന് ശിശുക്കൾ ആ രാത്രിയിൽ ഹേരോദാവിന്റെ വാളിന് ഇരയായി. തന്റെ ഏകജാതൻ നിമിത്തമാണല്ലോ ഈ കൂട്ടക്കുരുതി എന്നോർത്തപ്പോൾ ആ മാതൃഹൃദയം പിടഞ്ഞു. അവൻ ക്രൂശിലേറുന്നതിനുമുമ്പു തന്നെ നിഷ്കളങ്കരായ പൈതൽ സഹദേന്മാർ (The Innocent Martyrs)അവനുവേണ്ടി രക്തം ചിന്തി മരിക്കുന്നു.

വീണ്ടും ദൈവത്തിന്റെ അരുളപ്പാടുണ്ടായപ്പോൾ യൗസേഫും മറിയവും തിരിച്ച് നസ്രത്തിലേക്ക് മടങ്ങിവന്നു. ദൈവമേ ഈ പൈതലിനെക്കൊണ്ട് ഇനിയും ഞങ്ങൾ അലയേണ്ടി വരുമോ-എന്റെ ജീവിതത്തിൽ ഒരു സ്വസ്ഥത ഇനിയെങ്കിലുമുണ്ടാകുമോ, എന്നെല്ലാം മറിയം പരിതപിച്ചുകൊണ്ടിരുന്നു. യൗസേഫ് അവളുടെ കണ്ണുനീർ തുടച്ച് അവളെ സാന്ത്വനപ്പെടുത്തി.

പന്ത്രണ്ട് വയസ്സായപ്പോൾ സ്വർഗ്ഗീയ പിതാവിന്റെ ഇഷ്ടം നിവർത്തിക്കുന്നതാണ് തന്റെ പ്രധാന ദൗത്യമെന്നും ദൈവികഭവനമാണ് തന്റെ നിത്യവാസസ്ഥലമെന്നും യേശു ഉറപ്പിച്ചു കഴിഞ്ഞിരുന്നു. പെസഹാപ്പെരുന്നാളിൽ കാണാതായ അവനെ അന്വേഷിച്ചു ചെന്ന 'അമ്മയോട് ഞാൻ എന്റെ പിതാവിനുള്ളതിൽ അല്ലയോ ഇരിയ്ക്കേണ്ടത് ' എന്ന് ചോദിക്കുന്നു. മറിയമിന് മറുപടി ഉണ്ടായില്ല. ചിന്താമഗ്നയായ അവൾ വ്യസനിച്ച് നിലത്തേക്ക് നോക്കി നിർന്നിമേഷയായി നിന്നതേ ഉള്ളൂ.

മകൻ അടങ്ങി ഒതുങ്ങി വീട്ടിൽ കഴിയുമെന്നോർത്ത അമ്മയ്ക്ക് തെറ്റി. നീണ്ട മണിക്കൂറുകൾ സിനഗോഗിലും പിന്നെ ഗലീല കടൽത്തീരത്തും, താഴ്‌വരകളിലും മലമ്പ്രദേശങ്ങളിലും എല്ലാം അവൻ സാധാരണക്കാരുടെ കൂടെ സമയം ചെലവഴിച്ചുകൊണ്ടിരുന്നു. രാത്രിയിൽ ഏകാന്തധ്യാനവും. മുപ്പതുവയസ്സായപ്പോഴേക്ക് യോഹന്നാന്റെ സ്നാനം സ്വീകരിച്ചു. വലിയൊരു വിഭാഗം ജനങ്ങൾ അവനെ ഗുരുവായി

*ശേഷം 35-ാം പേജിൽ*



# Breaking the Word

# ജ്ഞാനപ്പൊരുൾ

ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ

**2014 ജൂലൈ 13**

## പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായർ

**വി: ലൂക്കോസ് 9:10 – 17**

പ്രത്യേക ചുമതലകൾ നിറവേറ്റുന്നതിന് നിയുക്തരായവർക്ക്, അയച്ച ആളിനോടും, അയയ്ക്കപെട്ടതിന്റെ കാരണമായ ഉദ്ദേശ്യത്തോടും ഒരു കടപ്പാടുണ്ട്. നിയോഗം പ്രാപിച്ചുപോയാൽപ്പിന്നെ, ആകാശത്തിൽ പാറിപ്പറക്കുന്ന പട്ടം പോലെയാകാം എന്നു നിനയ്ക്കുന്നത് മൗഢ്യമായിരിക്കും.ചില ഉദ്യോഗങ്ങളിലും നിയോഗങ്ങളിലും, കാലാകാലങ്ങളിൽ 'റിപ്പോർട്ടു' നൽകണമെന്ന നിബന്ധനയുണ്ടായിരിക്കും. കുടാതെ മുന്നറിപ്പു കുടാതെ പരിശോധനയുമുണ്ടാകാം. കർത്താവ് ശിഷ്യന്മാരെ സുവിശേഷഘോഷകരായി അയ്ക്കുമ്പോൾ തിരികെ വന്ന് റിപ്പോർട്ടു നൽകണമെന്ന് നിർദ്ദേശിച്ചതായികാണുന്നില്ല.എങ്കിലും," ശിഷ്യന്മാർ മടങ്ങിവന്ന് അവർ ചെയ്ത സകലവും യേശുവിനെ അറിയിച്ചു". സമസ്തപ്രവർത്തനമേഖലകളിലും വിശേഷാൽ സഭാശുശ്രൂഷാരംഗങ്ങളിലും ഇത് വളരെയേറേ പ്രാധാന്യമുളളതും സംഗതവുമാണ്. സഭാശുശ്രഷകർ അവരുടെ ഉപരിസ്ഥാനികൾക്ക് റിപ്പോർട്ട് സമർപ്പിക്കുന്ന പതിവുണ്ടാകാം. എങ്കിലും ആത്യന്തികമായ എല്ലാ ശ്രേണിയിലുമുളള ശുശ്രൂഷകർക്കു റിപ്പോർട്ടു സമർപ്പിക്കേണ്ടത് യേശുവിനാണെന്നതാണു വാസ്തവം! "തിരുവായ്ക്കെതിർവായില്ലാതെ" വാണ പ്രതാപശാലികളായ ചക്രവർത്തിമാരുടെ കിരീടത്തിനുമുകളിലും ധാർമ്മദണ്ഡ് കാര്യം അവരും വിസ്മരിക്കാൻ പാടില്ലാത്തതായിരുന്നു.

.യാന്ത്രികമായി റിപ്പോർട്ടു തയ്യറാക്കുന്ന രീതിയുണ്ടെങ്കിൽ അതെപ്പറ്റിയല്ല ഇവിടെ പരാമർശിക്കുന്നത്. ആയത് ശരിയായ കടപ്പാടിന്റെ സൂചനയല്ല കർമ്മം ചെയ്യാതെ തന്നെ 'ശരിയായ' റിപ്പോർട്ടു തയ്യാറാക്കുന്നവരുമുണ്ടാവാം. ഇതെല്ലാം സംഭവ്യമെങ്കിലും, എല്ലാരും സർവ്വേശ്വരന്റെ മുമ്പിൽ കണക്കു കൊടുക്കേണ്ടവരാണല്ലോ.

ഭക്ഷണം മനുഷ്യന്റെ അടിസ്ഥാന ആവശ്യങ്ങളിലൊന്നാണ്. ജീവിക്കുന്നതിനു ഭക്ഷണം വേണം. ഭക്ഷിക്കാനും അമിതമായി ഭക്ഷിക്കാനും വേണ്ടി മാത്രം ജീവിക്കുന്നവർ എല്ലാതലമുറകളിലുമുണ്ടാകാം. എങ്കിലും വിശക്കുന്നവന് ഭക്ഷണം കൊടുക്കുക എന്നത്, മൃതനെ സംസ്ക്കരിക്കണമെന്നതുപോലെ സുപ്രധാനമാണ്. വലിയ ജനകൂട്ടത്തിന്റെ മുമ്പിൽ ശിഷ്യന്മാരുടെ പരിമിതികളും നിസ്സഹായതയും അറിയമായിരിന്നിട്ടും" നിങ്ങൾ അവർക്കു ഭക്ഷണം കൊടുക്കുവിൻ" എന്ന കല്പന ചിന്തനീയമാണല്ലോ.ഒടുവിൽ, ജനങ്ങൾക്ക് തൃപ്തിയാകും വണ്ണം ഭക്ഷണം നൽകിയത് "ദൈവത്തിൽ നിന്നു വാങ്ങിയാണന്ന്" അവർ പഠിച്ചു. ആര്? എവിടെ? ആർക്കും ഭക്ഷണമുൾപ്പടെ എന്തു നൽകിയാലും ദൈവത്തിൽ നിന്നു വാങ്ങി (സ്വന്ത നിലയിലല്ല) ദൈവം നൽകുന്നു എന്ന ചിന്തയോടെയോ ആകാവൂ എന്നു സാരം. " ഞാൻ കൊടുത്തു" എന്നു പറയാൻ ആർക്കു ആവില്ലതന്നെ. അങ്ങനെയായാൽ എല്ലാം ചിട്ടയായി ചെയ്യും. പന്തിപന്തിയായി ഇരുത്താനാണല്ലോ കല്പന. ആഹാരം വിളമ്പുന്നവരും ഭക്ഷിക്കുന്നവരും സ്വർഗ്ഗത്തേക്കു നോക്കി നന്ദിയോടെ പ്രാർത്ഥിച്ചിട്ടു വേണം തുടങ്ങാൻ! പലരും ചിന്തിക്കുന്നതുപോലെ കർത്താവ് സ്വർഗ്ഗത്തേക്ക് നോക്കിയത് അപ്പവും മീനും വർദ്ധിപ്പിക്കാൻ വേണ്ടി പിതാവിനോട് പ്രാർത്ഥിക്കുവാനായിരുന്നില്ല.' പിതാവ് പുത്രനിൽ വസിച്ച് അവന്റെ പ്രവൃത്തി ചെയ്യുന്നു. ആഹാരം ഭക്ഷിക്കുന്നതിനു മുന്പ് ഒരു പ്രാർത്ഥനയും സമർപ്പണവും അനിവാര്യമാണ്. ജനങ്ങളെ പന്തികളായി ഇരുത്തുമ്പോൾ, എന്താണു സംഭവിക്കാൻ പോകുന്നതെന്ന് ശിഷ്യന്മാർക്കു മനസ്സിലായി കാണാൻ വഴിയില്ലല്ലോ. ഗുരു സ്വർഗ്ഗത്തേക്കു നോക്കിപ്രാർത്ഥിച്ചിട്ട്, ഭക്ഷണത്തെ വാഴ്ത്തിയതും മുറിക്കുന്നതും അവർ കണ്ടു.

ചിലർ വ്യാഖ്യാനിക്കുന്നതുപോലെ ജനങ്ങൾ അവർ കരുതിയിരുന്ന ആഹാരം പരസ്പരം പങ്കിടുകയായിരുന്നില്ല.അങ്ങനെയായിരുന്നില്ല. അങ്ങനെയായിരുന്നെങ്കിൽ അവരെ പിരിച്ചുവിടാൻ ശിഷ്യന്മാർ ആവശ്യപ്പെടുകയില്ലായിരുന്നു! ദൈവത്തിൽ നിന്നു നന്മകൾ ഏറ്റുവാങ്ങി പങ്കിടാൻ അവർ പഠിക്കുകയായിരുന്നു. നമുക്കു പാഠം അതുതന്നെ." ശേഷിച്ചവ ശേഖരിച്ചത്" ആർക്കെങ്കിലും ഉപയോഗിക്കാനാണല്ലോ. അതും പങ്കിടാനുളളതുതന്നെ എങ്കിലും, ധാരാളിത്തവും, ഭക്ഷണപദാർത്ഥങ്ങളുടെ ദുർവിനിയോഗവും "വെറുതെ കളയലും" ദൈവം അംഗീകരിക്കുന്നില്ല എന്നതു സ്പഷ്ടം.

ഈ സംഭവത്തിലുൾപ്പെട്ട ശിഷ്യർക്കും, ഭക്ഷണം കഴിച്ച ജനത്തിനും മനസ്സിലായ പാഠം ഒന്നുതന്നെ. എന്നും ഭക്ഷണം നൽകുന്നത് ദൈവമാണ്.

**2014 ജൂലൈ 20**

## പെന്തിക്കോസ്തിക്കു ശേഷം ആറാം ഞായർ

**വി: മത്തായി 15: 32 – 39**

വിശക്കുന്നവരെ, അവർ ആവശ്യപ്പെടാതെ തന്നെ, ഭക്ഷണം നൽകി തൃപതിപ്പെടുത്തുന്ന മറ്റൊരു രംഗമാണ് ഇന്നത്തെ പ്രതിപാദ്യവിഷയം. ഒരു പകൽ, തന്നോടൊപ്പം കഴിച്ചു കൂട്ടിയവർക്കു വേണ്ടിയാണ്. അഞ്ചപ്പവും രണ്ടുമീനും വാഴ്ത്തി വർദ്ധിപ്പിച്ചത്. ഇ

വിടെയാകട്ടെ, മൂന്നുദിവസങ്ങളായി, "എല്ലാം വിട്ടിട്ട്" തന്നോടൊപ്പം താമസിക്കുന്നവരെപ്പറ്റിയാണ് യേശുവിന്റെ കരുതൽ. ആ ജനങ്ങളുടെ കൈയ്യിൽ ആഹാരം കരുതിയിരുന്നെങ്കിൽ അത് തീർന്നുകാണുമെന്നതു തീർച്ച. ആദ്യ സംഭവത്തിൽ ഒരു പകൽക്കാലം സൗഖ്യവും ഉപദേശസഹായവും തേടിവന്ന ജനം ആഹാരം ഒട്ടു കരുതികാണുകയില്ല. രണ്ടാമത്തെ സംഭവത്തിൽ, അവരുടെ ദൈന്യത കണ്ടു യേശുവിനു മനസ്സലിവുണ്ടായി.

മനസ്സലിവ് (compassion )എന്ന സുകൃതം ദൈവികമാണ്. ഇവിടെ സിദ്ധിക്കുന്നു. മൂലാർത്ഥത്തിൽ "കൂടെ സഹിക്കുക" (to suffer with) എന്നു സാരം ഇവിടെ മറ്റൊരാളിന്റെ വിശപ്പോ, വേദനയോ, സ്വന്തമായി കാണുന്നു എന്നതാണ് അർത്ഥം. കേവലം "അനുശോചനമറിയിച്ചാൽ" മറ്റൊരാളിന്റെ ദു:ഖം ഒപ്പിയെടുക്കാനാവില്ല എന്നപ്പോലെ കേവല സഹതാപ പ്രകടനങ്ങൾ പ്രയോജന ശൂന്യമായിരിക്കും. യാക്കോബ് ശ്ലീഹാ പറയുന്നതു ശ്രദ്ധിക്കുക "ഒരു സഹോദരനേയോ, സഹോദരിയോ, നഗ്നരും അഹോവൃത്തിക്കു വകയില്ലാത്തവരുമായിരിക്കെ, നിങ്ങളിൽ ഒരുവൻ അവരോട്: സമാധാനത്തോടെ പോയി തീ കായുകയും വിശപ്പടക്കുകയും ചെയ്‌വിൻ എന്നു പറയുന്നതല്ലാതെ, ദേഹരക്ഷയ്ക്കു ആവശ്യമുള്ളത് അവർക്കു കൊടുക്കാതിരുന്നാൽ ഉപകാരം എന്ത്? അങ്ങനെ, വിശ്വാസവും, പ്രവർത്തികളില്ലാത്തതായാൽ നിർജ്ജീവമാകുന്നു."(2:15-17) ദൈവപുത്രൻ പ്രകടമാക്കുന്നത് ഔപചാരികമായ സഹതാപപ്രകടനമല്ല." അവർ വഴിയിൽ വച്ച് തളർന്നു പോയേക്കും"എന്നത് മനുഷ്യരെപ്പറ്റിയുള്ള ദൈവത്തിന്റെ വലിയ കരുതലിന്റെ പ്രകാശനമായിരിക്കണം.

ഭക്ഷണദാനത്തിന്റെ രണ്ടു രംഗങ്ങളിലും, ആരുംഅതിനായി ആവശ്യകാട്ടുകാണുന്നില്ല.നാം ആവശ്യപ്പെടാതെയിരിക്കെ, നമ്മുടെ ആവശ്യങ്ങളും പ്രയാസങ്ങളും ദൈവം കാണുന്നു. അവിടുത്തെ മനസ്സു നോവുന്നു. മനസ്സലിയുന്നു." നിങ്ങൾ ഏത് ആത്മാവിന് അധീനർ എന്ന ചോദ്യവും നമ്മുടെ പല സേവന രംഗങ്ങളിലും പ്രസക്തമാണ്. ഇത്തരത്തിലുള്ള ഒരു പ്രവർത്തിയും പ്രകടനാത്മകമാകാൻ പാടില്ല.അങ്ങനെയായാൽ അവയുടെ മൂല്യം നഷ്ടപ്പെടുകതന്നെ ചെയ്യും. ഇവിടെയും ശിഷ്യന്മാർ വഴിയാണ് വിതരണം.ഭാവിയിൽ," കാണാതെ വിശ്വസിക്കുന്നവരെ" ഇങ്ങനെയൊക്കെ അവർ ശുശ്രൂഷിക്കേണ്ടവരാണല്ലോ." ധനം ശേഖരം" നടത്തുന്നവർ പലരും, ദാനശീലരായവരിൽ നിന്നും വാങ്ങിയാണ് സേവനപരമായ പ്രവൃത്തികൾ നടത്തുന്നത്.പക്ഷെ,ആരിൽ നിന്നു ലഭിച്ചാലും ദാതാവ് ദൈവമാണെന്നത് വിസ്മരിച്ചാൽ, ദൈവത്തോടും,"മനുഷ്യദാതാവവിനോടുള്ള നന്ദികുറഞ്ഞുപോകും.

രണ്ടു സംഭവങ്ങളിലും' പുരുഷന്മാരുടെ' കണക്കുമാത്രമെ കാണുന്നുള്ളു. കർത്താവ് ഭക്ഷണം വർദ്ധിപ്പിച്ചുകൊടുത്തത് പുരുഷന്മാർക്കു മാത്രമായിട്ടായിരുന്നില്ലല്ലോ. സ്ത്രീകളെയും കുഞ്ഞുങ്ങളെയും പുരുഷന്മാരെയും കുറിച്ച് അവിടുത്തേക്കു കരുതലുണ്ടായിരുന്നു. ഈ സംഭവങ്ങൾ വാമൊഴിയായി കൈമാറിയവരും, പിന്നീട് അവ വരമൊഴിയാക്കിവരും ഈ " സർവ്വസ്പർശി" യായ കരുതലിന്റെ കഥ വിസ്മരിച്ചതോ, പുരുഷമേധാവിത്വത്തിന്റെ ശൈലി സ്വീകരിച്ചതോ ആവാം!

രണ്ടിടത്തും ശേഷിച്ച" നുറുക്കുകൾ" നഷ്ടപ്പെടുത്തുന്നില്ല. അങ്ങനെ ചെയ്തിരുന്നെങ്കിൽ അത് ഒരു അപരാധമായേനേ!

**2014 ജൂലൈ 27**

## പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ

**വി: മർക്കോസ് 3:20 – 30**

പല അത്യാഹിതങ്ങളും സംഭവിക്കുമ്പോൾ, അവയ്ക്കിരയാകുന്നവർ, " ഇതുപോലെ ഇനി ആർക്കും "സംഭവിക്കരുതേ" എന്നു വിലപിക്കാറുണ്ട്. മറ്റുള്ളവർ,പ്രത്യേകിച്ച് അകാരണമായി, നമ്മെ പരിഹസിച്ചാൽ നമുക്ക് മനസ്സിൽ മുറിവുണ്ടാകും. നല്ലതുകേട്ടാൽ ആഹ്ലാദചിത്തരാവുയും, ദുഖകരമായതുകേട്ടാൽ വിഷാദമാനസരാകുകയും ചെയ്യുക മനുഷ്യർക്കു സാമാന്യമായ രീതിയാണ്.എന്നാൽ മനുഷ്യർ സഹിക്കുന്ന ഏതുവേദനയും യേശുതമ്പുരാൻ സഹിച്ചിടത്തോളമെത്തുകയില്ല എന്നറിയുന്നത് നല്ലതാണ്. ആദ്യം സുവിശേഷം ചമച്ച മർക്കോസ്, യേശുവിനെ ദുഷിച്ചുകൊണ്ട്, ചാർച്ചക്കാരും അന്യരും പറഞ്ഞ ചില കഠിനപദങ്ങൾ കുറിച്ചിട്ടിട്ടുണ്ട്. സ്വന്തം ഭവനക്കാർ പറഞ്ഞത്: "അവനു ചിത്തഭ്രമം പിടിപെട്ടിരിക്കുന്നു" എന്നത്രെ. യേശുവിന്റെ വാക്കുകൾ കേൾക്കാനും തങ്ങൾക്കു രോഗ സൗഖ്യം ലഭിക്കുവാനുമായി അനേകം ജനങ്ങൾ വന്നുകൊണ്ടിരുന്നതായി കേട്ടിട്ട് അവർ പറഞ്ഞതാണിത്. ഭ്രാന്തുപിടിച്ചതിനാൽ " അവനെ പിടിച്ചുകൊണ്ടുപോകുവാൻ പുറപ്പെട്ടു" മർക്കോസ് മറ കൂടാതെ എഴുതിയിരിക്കുന്നു. ചിത്തഭ്രമം ആർക്കാണെന്ന് വായിക്കുന്നവർ ചിന്തിച്ചുകൊള്ളട്ടെ!

ചാർച്ചക്കാർ അസൂയകൊണ്ടാണോ ഇങ്ങനെ പരാമർശിച്ചത് എന്നു വ്യക്തമല്ല. സാധാരണമായതിൽ നിന്നു വ്യത്യസ്തമായ ഉപദേശങ്ങൾ നൽകുകയും, അസാധാരണമായ പ്രവൃത്തികൾ ചെയ്യുകയും ചെയ്തതായി ശ്രദ്ധയിൽപ്പെട്ടാൽ അതെന്താണന്ന് അന്വേഷിച്ചു ബോദ്ധ്യപ്പെടുകയാണ് ആദ്യം വേണ്ടത്. പ്രത്യേകിച്ച്, യേശുവിനെ അടുത്തറിയുന്ന ചാർച്ചക്കാരിൽ നിന്നു ഇത്തരമൊരു പ്രസ്താവന ഉണ്ടാകുന്നത് ആശ്ചര്യമാണ്. അസാധാരണനെ ബന്ധിച്ചുകൊണ്ടുപോകണമെന്നാണവരുടെ യുക്തി. ബുദ്ധിഭ്രമമുള്ളയാളിന്റെയടുത്ത് സാധാരണയായി ധാരാളമാളുകളെത്തുകയില്ല എന്ന് സാമാന്യബുദ്ധിയുള്ള ആർക്കും ഗ്രഹിക്കാം. അന്യരെ കാരണം കൂടാതെ, വേണ്ടത്ര അന്വേഷണം കൂടാതെയും വിധിക്കുന്ന ഒരു ബീഭത്സരംഗമാണിവിടെ.

അതേ സമയം വേദപണ്ഡിതന്മാർ വിധിയെഴുതി." ഇവനിൽ ബേത്സബൂബ് ഉണ്ട്, ഭൂതങ്ങളുടെ തലവനെ കൊണ്ട് ഇവൻ ഭൂതങ്ങളെ പുറത്താക്കുന്നു." അവൻ ഇങ്ങനെ കാണുന്നവരോടെല്ലാം പറഞ്ഞുകൊണ്ടേയിരുന്നു. യരുശലേമിൽ നിന്നു വന്നവരായതുകൊണ്ട് ഇവർ സാധാരണ മതപണ്ഡിതരേക്കാൾ കേമനായിരുന്നു എന്നു കരുതാം.

തനിക്കു ചെയ്യാനാവാത്തത് മറ്റൊരാൾ ചെയ്യുമ്പോൾ, തനിക്കു നേടാനാവാത്തത് മറ്റൊരാൾ അനായാസേന നേടുമ്പോൾ, അഥവാ തനിക്കു വളർന്നുവലുതാകണമെങ്കിൽ മറ്റുചിലർ തന്നെക്കാൾ വലുതായി വളരുന്നതിനു തടയിട്ടേ പറ്റു എന്ന ചിന്തവളരുമ്പോൾ, അവിടെ കൊമ്പുയർത്തി നിൽക്കുന്നത് കൊടിയ അസൂയയാണ്. യേശുവിനെതിരെ യഹൂദ പ്രമാണികൾ തിരിഞ്ഞതിന്റെ ഒരു കാരണം ഈ കേവല അസൂയായിരുന്നു.

സാത്താൻ സാത്താനെതിരായി തിരിയുക എന്നത് അസാധ്യം. ഈ സാമാന്യതത്വത്തിൽ നിന്ന് യേശുതമ്പുരാൻ മറ്റൊരു യാഥാർത്ഥ്യത്തെപ്പറ്റി പറഞ്ഞുതരുന്നു. ഒരു ഭവനമോ,സംഘടനയോ.അതിനു വിരോധമായി പ്രവർത്തിക്കയില്ല. ഇരിക്കുന്ന കമ്പു മുറിക്കുന്നത് ബുദ്ധിയുള്ളവർക്ക് ചേർന്നതല്ലല്ലോ. ഒരു കുടുബത്തിന്റയോ സംഘടനയുടെയോ, ഭാഗമായവർ ആയതിന്റെ അധോഗതിക്കു വഴിവയ്ക്കുന്ന തരത്തിൽ പ്രവർത്തിച്ചാൽ അതിനു ക്ഷീണം തട്ടും.

യേശു ചെയതത് പിശാചുക്കളുടെ തലവനെ ബന്ധിക്കുകയാണ്. അപ്പോൾ അവന്റെ പ്രഭാവത്തിലുള്ളവർ രക്ഷപ്പെടും. ഇതുഗ്രഹിക്കാതെ, പിശാചുബാധ ഒഴിക്കുന്ന ഒരുവൻ പിശാചിന്റെ സഹപ്രവർത്തകനാണന്നു പറയുന്നത് ആത്മവഞ്ചനയാണ്. ബോധപൂർവം വ്യാജം പറയുകയും അധർമ്മം ചെയ്തിട്ട് നീതിമാനായി നടിക്കുകയും മറ്റു ചെയ്യുന്നത് സാധാരണപാപമല്ല. അത് പരിശുദ്ധാത്മാവിനു വിരോധമായുള്ളതാണ്.! ഒരു മനുഷ്യനു വിരോധമായി പറയുന്നത് പരിശുദ്ധാത്മാവിനു വിരോധമാകുന്നതെങ്ങനെ? നാം ദൈവാത്മാവിന്റെ മന്ദിരങ്ങളായതുകൊണ്ടുമാത്രമല്ല," സത്യത്തിന്റെ ആത്മാവ്, അസത്യത്തിനു കൂട്ടുനില്ക്കുകയില്ല എന്നതുകൊണ്ടും കൂടെയാണ്.

അകാരണമായ അല്പം ആക്ഷേപം കേട്ടാൽ നാം വേദനിക്കും ദൈവപുത്രൻ സഹിച്ചവേദനയോ?

**2014 ആഗസ്റ്റ് 3**

## പെന്തിക്കോസ്തിക്കുശേഷം എട്ടാം ഞായർ

**വി: യോഹന്നാൻ 6:47 – 59**

ദൗതികമായ ഭക്ഷണം കഴിഞ്ഞ് തൃപതരായിക്കഴിഞ്ഞാൽ "പ്രാരാബ്ധ

ങ്ങളെ" പ്പറ്റികുറേ നേരത്തേക്കെങ്കിലും ചിന്തി ക്കുക വിരളം. സൗജന്യമായും അതിശയകരമായും ഭക്ഷണം മൃഷ്ടാന്ന മായി കിട്ടിയ ജനം പിന്നീട് ചിന്തിച്ചത് ഇങ്ങനെ യങ്ങുപോയാൽ, എത്ര സൗക ര്യമായിരിക്കും എന്നാകാനാണ് സാദ്ധ്യത. സാധാരണഗതിയിൽ നിത്യജീവനെപ്പറ്റി ചിന്തിക്കുന്നവർ ചുരുക്കം. ഭൗതിക ആവ ശ്യങ്ങൾ ബുദ്ധിമുട്ടുകൂടാതെ നിറവേറ്റപ്പെ ട്ടാൽ പിന്നെ അതിനുപുറത്തേക്കു ചിന്തി ക്കുന്നതും വിരളം.

സന്തോഷത്തിന്റെയും സംതൃപ്തിയു ടെയും കൊടുമുടിയിലിരിക്കുമ്പോൾ ദുഃഖം, മരണം തുടങ്ങിയവയെക്കുറിച്ചു ബോധമുദി ക്കുക എങ്കിലും,മരണം, രോഗം എന്നിവ ഒഴി വാക്കാനാകുമോ എന്ന്‌വളരെക്കാലം മുമ്പു തന്നെ പലരും ചിന്തിച്ചിട്ടുണ്ട്.പാശ്ചാത്യസം സ്കൃതിയിലെ "Holy Grail" "Ambrosia"ഭാരതപുരാണങ്ങളിലെ" അമൃത്" ഇത്യാദി സങ്കല്പങ്ങൾ ഈ ചിന്താധാരയിൽ നിന്നുതിർന്നിട്ടുള്ളവയാണ്." അമൃത്" കിട്ടാൻ നന്നേ സഹസപ്പെടേണ്ടിവന്നു എന്നു പറ യുന്നു; അത് 'ദേവന്മാരുടെ ആഹാരമായിയി ട്ടാണ് വ്യവഹരിച്ചിട്ടുള്ളത്.

യേശുവിന്റെ ശ്രോതാക്കൾ ഇത്രയു മെന്നു " അഭൗമമായി" ചിന്തിക്കാതെയാ വണം, പിന്നീട് വിശാക്കാതിരിക്കത്തക്കവ ണ്ണമുള്ള ഭക്ഷണം തേടുന്നത്.ശമര്യാക്കാ രിസ്തീ.ഒരു പ്രാവശ്യം കുടിച്ചാൽ പിന്നീട് ദാഹമുണ്ടാകാത്ത ജലത്തിനുവേണ്ടി അപേക്ഷിക്കുന്നുണ്ടല്ലോ(യോഹ.4:15) ദൈവം മനുഷ്യനായി വന്നത് മരണാധീ നനായ മനുഷ്യനെ അനശ്വരനാക്കാനാ ണന്ന് പറഞ്ഞാൽ അധികപ്പറ്റല്ല. സ്വർഗ ത്തിൽ നിന്നുള്ള അപ്പം അനശ്വരത നൽകുന്നതാണന്ന് അവിടുന്നു പ്രഖ്യാപി ക്കുന്നു. അനശ്വത നൽകുന്ന വസ്തുക്കളെ പ്പറ്റി പരാമർശിക്കുന്നത്. ഐതിഹ്യങ്ങൾ ഏതോ വിശിഷ്ടവും അപ്രാപ്യവുമായതി നെപ്പറ്റിയാണ് പ്രതിപാദിക്കുന്നത്. ഇവി ടെയാകട്ടെ യേശു സ്വന്ത ശരിരങ്ങളെപ്പറ്റി യാണ് പറയുന്നത്.

" ആമ്മീൻ ആമ്മീൻ" എന്നു തുടക്ക ത്തിലേ പറയുന്നത് തന്റെ പ്രഖ്യാപനത്തിന്റെ ഉറപ്പിനെ ക്കുറിക്കുന്ന(സാധാരണ പ്രാർത്ഥ നകളിൽ ആമ്മീൻ അവസാനത്തിലാണ ല്ലോ) സാമാന്യ മനുഷ്യർക്ക് ഉണ്ടന്നു വിചാ രിക്കുന്ന "ജീവൻ" പരിമിതവും മരണാധീന വുമാണ്. ജീവനുള്ള പിതാവിനാൽ അയ ക്കപ്പെട്ട പുത്രൻ പിതാവുമൂലം ജീവിക്കുന്നു. കൂടാതെ " ജീവനുള്ള പരിശുദ്ധാത്മാവ് എന്നാണല്ലോ പരാമർശം. അനശ്വരത നൽകുന്ന ഈ ജീവൻ, തന്നെ സ്വീകരിക്കു ന്നവർക്ക് സൗജന്യമായി നൽകുന്നതാണ്. അവിടുന്നു അവതാരം ചെയതത്.

'മന്നാ' എന്ന രുചികരമായ ഭക്ഷണ പദാർത്ഥത്തെ "അത്ഭുതാഹാരമായി' യിസ്രായേൽ കരുതിയതുകൊണ്ടാണ് "സ്വർഗ്ഗീയധാന്യം അവർക്കു കൊടുത്ത മനുഷ്യശക്തിമാന്മാരുടെ അപ്പം തിന്നു (സങ്കീ. 78;24-25) എന്ന് യിസ്രായേൽ പാടിയത്. സ്വർഗ്ഗം പൊഴിച്ചുകൊടുത്ത മന്നാ ഭക്ഷിച്ചവരും മരിച്ചുപോയി.മന്ന അനശ്വരത്വം നൽകുന്നതായിരുന്നില്ല. എന്നാൽ ജീവനുള്ള അപ്പം "സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിയതാണ്." അത് ഇറങ്ങിവരു കയായിരുന്നു.ഉന്നതസ്ഥിതിയിൽ നിന്ന് താഴുക എന്നു സാരം. അത് ഒരു വ്യക്തി യാണ്., ജീവനാണ്- സങ്കല്പമല്ല.

വി. കുർബാനയുടെ സ്വീകരണം യാന്ത്രികമായ ഒരനുഷ്ഠാനമായാൽ, അമ രത്വചിന്തകൾ ഉളവാകുക സുസാദ്ധ്യമല്ല. മറിച്ചായാൽ യേശുവിനെ സ്വീകരിക്കാനു ള്ള "ഒരുക്കവും" സ്വികരിച്ചുകഴിഞ്ഞുള്ള " കരുതലും സന്തോഷവും" എത്ര ഉന്നത മായേനേ! ഇതു എല്ലാവർക്കും പങ്കിടാ നായി ദൈവം നൽകുന്ന "ഭക്ഷണമാണ്". ഈ അപ്പം ഭക്ഷിക്കുന്നവൻ എന്നേക്കും ജീവിക്കും" എന്ന വാഗ്ദാനം എത്ര സുന്ദരം!സാമാന്യ ജനത്തെ ദൈവതുല്യ രാക്കുന്ന സ്വർഗ്ഗീയ അമൃതാണുത്. ■

## CHANGE OF ADDRESS


H.G. Alexios Mar Eusebius
Diocese of South-West America Urshlem
(Indian Orthodox Church Center)
3101 Hopkins Road. Beasley,
TX 77417, USA

Phone: 001-281-403-0670
Fax: 001-281-459-0814
Website: www.ds-wa.org
Email: diocesanoffice@ds-wa.org


## സപ്തതി നിറവിലേക്ക്



മലങ്കര ഓർത്തഡോക്സ് സഭ യുടെ സഞ്ചാര സുവിശേഷ വിഭാഗ മായ സ്ലീബാദാസ സമൂഹം ജനറൽ സെക്രട്ടറി ശെമവൂൻ റമ്പാന് ജൂലൈ 30-ന് 70 വയസ്സ്. മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെകൂടെ 1964 സെപ്റ്റം ബർ മുതൽ സ്ലീബാ ദാസ സമൂഹ ത്തിന്റെ കർമ്മ മേഖലകളിൽ പൂർണ്ണ സമയം പ്രവർത്തിക്കുന്നു. കണ്ടനാട് കർമ്മേൽ ദയറായിൽ താമസിക്കുന്നു.

## Favours Received



Deepa Mariam



Deepu



Sibily Banglore



Catherine Pallom



## എല്ലാം സഹിച്ച...

*31-ാം പേജിൽ നിന്നും...*

സ്വീകരിച്ചു. അവന്റെ വാക്കുകൾക്ക് കാതോർത്തു. ചുങ്കക്കാരും പാപികളും വേശ്യകളും അഗതികളും തിരസ്കരിക്കപ്പെട്ടവരും എരിവുകാരും ആണ് അവന്റെ സഹയാത്രികർ എന്ന് അവൾ കേട്ടു. നിരക്ഷരരായ മുക്കുവന്മാരാണത്രേ അവന്റെ അടുത്ത ശിഷ്യൻമാർ. കാനാവിലെ കല്യാണവിരുന്നിൽ അമ്മയെ അനുസരണത്തോടെ അവനും അനുഗമിച്ചു. വീഞ്ഞുതീർന്നു പോയപ്പോൾ അമ്മ അവനോട് അക്കാര്യത്തിൽ എന്തെങ്കിലും ചെയ്യാൻ കരുതലോടെ ഓർമ്മിപ്പിച്ചു. സ്വർഗ്ഗീയ പിതാവുമായുള്ള ഉടമ്പടികൾക്ക് അതിന്റേതായ സമയമുണ്ടെന്ന് അൽപം ഗൗരവത്തോടെ പറഞ്ഞ് അവൻ പിൻവാങ്ങുവാൻ ശ്രമിച്ചെങ്കിലും അവസാനം അമ്മയുടെ മദ്ധ്യസ്ഥതയും അപേക്ഷയും സ്വീകരിച്ച് പച്ചവെള്ളത്തെ മേൽത്തരം വീഞ്ഞാക്കി തീർത്തു. പിതാവിന്റെ ഇഷ്ടം നിറവേറ്റുന്നവരാണ് തന്റെ അമ്മയപ്പന്മാരും സഹോദരി സഹോദരങ്ങളും എന്ന് ഒരിക്കൽ ജനമദ്ധ്യത്തിൽ വച്ച് യേശു ഉറക്കെ പ്രസ്താവിച്ചപ്പോൾ അവൾ അത് ദൂരെ നിന്ന് കേട്ടു. അവളുടെ മാതൃഹൃദയത്തിൽ കൂടി ഒരു വാൾപോലെ ആ വാക്കുകൾ തുളച്ചുകയറിയെങ്കിലും മകന്റെ മനുഷ്യാവതാരദൗത്യത്തിലെ സാർവത്രികതയും ഏകത്വവും വിശുദ്ധിയും അവൾ തിരിച്ചറിഞ്ഞു. ദൈവത്തോടുള്ള ബന്ധത്തെ കുടുംബ ബന്ധങ്ങൾക്ക് അടിമപ്പെടുത്തുകയോ കീഴ്പ്പെടുത്തുകയോ ചെയ്യാനുള്ളതല്ലെന്ന് അവൾ സ്വയം ആശ്വസിച്ചു.

പക്ഷെ ഈ സന്തോഷവും ആശ്വാസവും ചിന്തകളും ഏറെ നാൾ നീണ്ടു നിന്നില്ല. പരീശന്മാരും ശാസ്ത്രികളും പുരോഹിതന്മാരും ഭരണാധികാരികളുമെല്ലാം അവനെതിരാണെന്നും അവന്റെ ജനസമ്മതിയിൽ അസൂയാലുക്കളാണെന്നും മറ്റു സ്ത്രീകൾ മറിയമിനോട് പറഞ്ഞു. അവന്റെ ജീവൻ അപകടത്തിലാണെന്നും അവനെ ഒറ്റുകൊടുപ്പാൻ തക്കം പാർക്കുന്ന സഹയാത്രികർ തന്നെ ഉണ്ടെന്നും കേട്ടപ്പോൾ മറിയം ആകെ പരിഭ്രമിച്ചു. പ്രിയ ഭർത്താവ് യൗസേപ്പ് മരണം പ്രതീക്ഷിച്ച് കിടക്കുന്നു. അവളുടെ ശുശ്രൂഷ അവന് അത്യാവശ്യമാണ്. എല്ലാം യഹോവയിൽ സമർപ്പിച്ച് അവൾ പ്രാർത്ഥനാ പൂർവ്വം ദിവസങ്ങൾ തള്ളിനീക്കി. വീണ്ടും സഹനത്തിന്റെ നാളുകൾ. യൗസേപ്പു മരിച്ചു പിതാക്കന്മാരോട് ചേർക്കപ്പെട്ടു. മറിയം വാവിട്ടു കരഞ്ഞു. യഹൂദ സ്ത്രീകൾ അവളെ ആശ്വസിപ്പിച്ചു.

യൗസേഫിനെക്കുറിച്ചുള്ള വിലാപകാലം കഴിഞ്ഞപ്പോൾ മറിയം ഏകയായി. അവൾ മറ്റു സ്ത്രീകളോടൊപ്പം യേശുവിനെ അനുഗമിക്കാൻ തുടങ്ങി. മകനെ എങ്ങനെയെങ്കിലും വകവരുത്തുവാൻ യഹൂദപ്രമാണികൾ അവസരം കാത്തിരിയ്ക്കുകയാണെന്ന് അവൾക്ക് മനസ്സിലായി. പക്ഷെ, അവൾ നിസ്സഹായയായി. മനസ്സിൽ ദുഃഖം പേറി നടക്കുവാൻ വിധിക്കപ്പെട്ടവളായി തന്നെ തുടർന്നു. അടുത്ത പെസഹാപ്പെരുന്നാളായപ്പോൾ കാര്യങ്ങൾ ഏറെ വഷളായി. യരുശലേം ദൈവാലയത്തിലേക്കുള്ള യേശുവിന്റെ ജൈത്രയാത്രയ്ക്കുശേഷം ശാസ്ത്രിമാരും പരീശന്മാരും അവനെ 'രാജ്യദ്രോഹവും ദൈവദൂഷണവു'മെന്ന കുറ്റങ്ങൾ ചാർത്തി കൊലയ്ക്ക് കൊടുക്കുവാൻ ദൃഢനിശ്ചയം ചെയ്തു. യേശു ഒറ്റപ്പെട്ടു. ശത്രുക്കൾ അവനെ പിടികൂടി. അവന്റെ സ്നേഹിതർ അവനെ കൈവിട്ടു. ന്യായാസനങ്ങൾ തോറും അവൻ വിസ്തരിക്കപ്പെട്ടു. നീതി അവന് നിഷേധിക്കപ്പെട്ടു. സത്യം ക്രൂശിയ്ക്കപ്പെടുവാൻ വിധിക്കപ്പെട്ടു. കുരിശുചുമന്ന് ഗോഗുൽത്തായിലേക്കു നടന്നു പോകുന്ന സ്വന്തം മകനെ നോക്കി ഒരു മാടപ്രാവു പോലെ കുറുകി കരയുവാൻ മാത്രമെ ആ അമ്മയ്ക്ക് സാധിച്ചുള്ളു. അനന്തമായ ശാരീരിക പീഡനങ്ങൾ അവൻ ഏറ്റു വാങ്ങിയപ്പോൾ അവൾ അനുഭവിച്ച മാനസികവ്യഥ ലോകചരിത്രത്തിൽ ഒരമ്മയും ഏറ്റു വാങ്ങിയിട്ടില്ല. ചോര വാർന്നൊലിക്കുന്ന ആണിപ്പഴുതുകളും ശരീരത്തിലുടനീളം നെടുകെയും കുറുകെയും വിണ്ടുവിടർന്നു കിടക്കുന്ന അടിപ്പിണരുകളും നിറഞ്ഞ മകന്റെ ജീവനറ്റ ശരീരം മടിയിൽ കിടത്തി വാവിട്ടു കരഞ്ഞപ്പോൾ അവളുടെ കണ്ണിൽ നിന്ന് ഒഴുകിയ കണ്ണുനീർ കൊണ്ട് ഏഴു സമുദ്രവും നിറഞ്ഞു.

ഉത്ഥാനം ചെയ്ത മനുഷ്യപുത്രന്റെ ശരീരം ഒന്നു തൊടുവാൻ അവൾക്കോ മറ്റു സ്ത്രീകൾക്കോ അവകാശമുണ്ടായിരുന്നില്ല. പിന്നെ നാല്പതു ദിവസം കഴിഞ്ഞപ്പോൾ അവൻ അമ്മയെയും മറ്റുശിഷ്യഗണത്തെയും കാൺകെ സ്വർഗ്ഗത്തിലേക്ക് യാത്രയായി. അമ്മയോട് പറഞ്ഞു- "നിനക്കുവേണ്ടിയും ഒരു വാസസ്ഥലം ഒരുക്കുവാൻ ഞാൻ എന്റെ പിതാവിന്റെ സന്നിധിയിലേയ്ക്കു പോകുന്നു. സ്വർഗ്ഗീയ ഭവനത്തിൽ വച്ചു നമുക്കു വീണ്ടും കണ്ടുമുട്ടാം". ഒരു നെടുവീർപ്പോടെ അവൾ യോഹന്നാന്റെ ഭവനത്തിലേയ്ക്ക് തിരിച്ചുപോന്നു.

വർഷങ്ങൾക്കു ശേഷം, എല്ലാം സഹിച്ച അമ്മയ്ക്ക് മകൻ കൊടുത്ത ഉപഹാരമായിരുന്നു അവളുടെ സ്വർഗ്ഗത്തിലേയ്ക്കുള്ള വാങ്ങിപ്പ്. ലോകത്തിൽ ഒരു സ്ത്രീയ്ക്കും ലഭിക്കാത്ത ഭാഗ്യമരണവും സ്വർഗ്ഗാരോഹണവും മകൻ തന്റെ അമ്മയ്ക്കു വേണ്ടി കരുതിയിരുന്നു. വചനത്തെ ഉദരത്തിൽ ഉൾക്കൊണ്ട തന്റെ അമ്മയുടെ ശരീരത്തെ ദ്രവത്വം കാണാൻ അവൻ സമ്മതിച്ചില്ല. സ്വർഗ്ഗീയ ഊർശ്ലേമിൽ തന്റെ വലതുഭാഗത്ത് അവൾ സഭയുടെ രാജ്ഞിയായി നിത്യവും വാഴുന്നു. തന്റെ ജനങ്ങൾക്കുവേണ്ടി മകനോട് മദ്ധ്യസ്ഥതയും അപേക്ഷകളും അഭ്യർത്ഥിച്ചുകൊണ്ട്-എല്ലാം സഹിയ്ക്കുന്ന അമ്മ. ■



രുടെയും ജോലി കൂടുതലും കത്തോലിക്കരുടെ ഇടയിലാണ്; പക്ഷേ, വളരെ അധികം പണം ആവശ്യപ്പെടുന്നുണ്ട്. പണത്തിന്റെ കുറവു കാരണം അദ്ദേഹത്തിന്റെ വേല അദ്ദേഹം വിചാരിക്കുംപോലെ നടക്കുന്നില്ല. അദ്ദേഹവും ശിഷ്യന്മാരും നിരന്തരം ഞങ്ങളിൽ നിന്നും കാശ് ആവശ്യപ്പെടുന്നുണ്ട്. ഞങ്ങൾ എവിടെനിന്ന് അവർക്ക് കൊടുക്കും; അദ്ദേഹത്തേക്കാൾ അധികം ഞങ്ങൾ കാശിന് ആവശ്യക്കാരാണ്. എന്നാൽ ഞങ്ങളുടെ ഇല്ലായ്മയിൽ നിന്നും കുറേശ്ശെ, കുറേശ്ശെ അവരുടെ നിലനില്പിനായി ഞങ്ങൾ സഹായിക്കുന്നുണ്ട്. സ്വന്ത ശത്രുക്കളുടെ പീഡയിലും വലിയ ഞെരുക്കത്തിലും അമേരിക്കയിൽ കഴിയുന്ന തിമോത്തിയോസ് റെനി വിലാത്തിയുടെ (കാര്യവും) അപ്രകാരം തന്നെ. എന്നാൽ ഇതുവരെയും നമ്മുടെ സത്യവിശ്വാസം ഒട്ടും ശിഥിലമായി പോകാതെ അവിടെയുള്ള തന്റെ എതിരാളികളോട് പോരാടിക്കൊണ്ടിരിക്കുന്നു. ജനങ്ങളും പള്ളികളും ക്രമേണ ലഭിക്കുന്നതായും, വർദ്ധിപ്പിച്ചു വരുന്നതായും വാർത്തകൾ മാത്രമേ ഇവിടെ ലഭിക്കുന്നുള്ളു. നാളുകളായിട്ട് അദ്ദേഹത്തിൽ നിന്നും കത്തുകൾ ഒന്നും ഞങ്ങൾക്കു ലഭിക്കുന്നില്ല. ഒരു പക്ഷേ, അദ്ദേഹത്തിന്റെ പേരിലുള്ള കത്തുകൾ എതിരാളികൾ വഴിയിൽവച്ച് എടുക്കുന്നതാകാം; ചിലർ അങ്ങിനെ പറയുന്നുണ്ട്. ഞാൻ എത്ര കത്തുകൾ അദ്ദേഹത്തിന് അയച്ചു, മറുപടി ലഭിച്ചില്ല. ഇനി മുതൽ ആവശ്യമായ സൂത്രപ്പണികൾ ചെയ്യേണ്ടത് അദ്ദേഹത്തിന് അനിവാര്യമായിരിക്കുന്നു. ... (പരിഭാഷ - ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്)

## ആർക്കും വേണ്ടാത്ത ഒരു....

29-ാം പേജിൽ നിന്ന് തുടർച്ച..

നസ്രാണിമാർഗ്ഗത്തിലേയ്ക്കു കടന്നുവന്ന അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്താ അതി വിശാലമായ മേഖലയിലാണ് തന്റെ പ്രവർത്തനം വ്യാപിപ്പിച്ചത്. ഗുജറാത്തിലെ കച്ച് മുതൽ ശ്രീലങ്കയിലെ കൊളംബോ വരെ ഇന്നത്തെ ദക്ഷിണേന്ത്യയിലെ ഏതാണ്ട് എല്ലാ സംസ്ഥാനങ്ങളിലും അദ്ദേഹം മിഷിനറി സഭകൾ സ്ഥാപിച്ചു. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. പരുമല തിരുമേനിയും റോമൻ കത്തോലിക്കർക്ക് സത്യവിശ്വാസത്തിലേയ്ക്കു കടന്നുവരാനുള്ള വാതിൽ ആയിട്ടാണ് അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്തായുടെ പ്രവർത്തനങ്ങളെ കണക്കാക്കിയത്. അതിനായി ഇത്തരം നവനസ്രാണികളെ പ്രത്യേക ലത്തീൻ റീത്തായിത്തന്നെ നിലനിർത്തി. 1895-ൽ കൊച്ചിയിലെ നസ്രത്തിലും കോട്ടയത്തിനടുത്ത് ചിറക്കടവിലും നസ്രാണി മാർഗ്ഗത്തിലേയ്ക്കുവന്ന റോമൻ കത്തോലിക്കരെ അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്തായുടെ ഭരണസീമയിലാക്കിയത് ഈ ലക്ഷ്യത്തോടെയായിരുന്നു.

അൽവാറിസ് മാർ യൂലിയൊസ് മെത്രാപ്പൊലീത്തായുടെ പ്രവർത്തനമേഖല ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ ഒതുങ്ങിയില്ല. അതിന്റെ വ്യാപ്തി വർദ്ധിച്ചതിന്റെ പ്രാരംഭം കാരുചിറ ഗീവർഗീസ് ശെമ്മാശന്റെ - പിന്നീട് മലങ്കരയിലെ രണ്ടാം കാതോലിക്കാ - ദൃക്സാക്ഷി വിവരണത്തിൽനിന്നും.

*... അമേരിക്കൻ ഐക്യനാടുകളിലെ വിസകൊൺസിൻ കെവാനി നഗരത്തിലെ ജനങ്ങൾ റൊമാ മതവിശ്വാസത്തെ ഉപേക്ഷിച്ചു അന്ത്യോക്യാ സഭയോട ചേരുവാൻ ആഗ്രഹിച്ചപ്പോൾ അവരെ ഭരിച്ചു കൊള്ളുന്നതിന് ഒരു മെത്രാപ്പോലീത്താ ആവശ്യപ്പെട്ടതിനാൽ അവരുടെ പട്ടക്കാരനായ റേനി വിലാത്തി എന്ന പാദ്രി മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാനൊടും ഇൻഡ്യ സിലോൻ ഗോവ ഇടവകയുടെ മാർ യൂലിയോസ മെത്രാപ്പോലീത്തായോടും വിവരം അറിയിച്ചതിനാൽ, അവർ പാത്രിയർക്കീസു ബാവ തിരുമനസിലേക്ക് അപേക്ഷ അയച്ച് റെനി വിലാത്തിയെ മെത്രാനായി വാഴിക്കുന്നതിന കല്പന വരുത്തുകയും, അദ്ദേഹം കൊളംബിൽ എത്തി താമസിയ്ക്കുകയും ചെയ്യുമ്പോൾ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായും മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്തായും മാർ യൂലിയോസ അൽവാറീസ മെത്രാപ്പോലീത്തായുംകൂടെ കോട്ടയത്ത സിമ്മനാരിയിൽ നിന്നും ക്രിസ്താബ്ദം 1892 കൊല്ലം 1067 ഇടവം 3 നു ഞായറാഴ്ച രാത്രി 12 മണിയ്ക്ക യാത്ര പുറപ്പെട്ടു. ...14 നു സ്വർഗാരോഹണപ്പെരുന്നാളായിരുന്നു. റെനി വിലാത്തി പാദ്രിക്ക ഗ്രീഗൊറിയോസ മെത്രാപ്പോലീത്താ കുർബാന ചൊല്ലി റമ്പത്വം കൊടുത്തു. ...*

*... 17 നു അൽവാറീസ മെത്രാച്ചൻ കുർബാനക്കായി ഒരുങ്ങുകയും, ശേഷം തിരുമേനികളും കൂടെയുള്ളവരും പ്രാർത്ഥന കഴിഞ്ഞശേഷം സുറിയാനി മര്യാദപ്രകാരമുള്ള ക്രമങ്ങൾ കഴിക്കയും പാത്രിയർക്കീസ ബാവായുടെ കല്പന വായിക്കയും മറ്റും ചെയ്ത്, റെനി വിലാത്തിക്ക് മൂന്നു പേരും കൂടി കൈവച്ച തീമൊഥയൊസെന്ന സ്ഥാനപ്പേർ കൊടുത്തു അമോലോഗിയ വായിച്ച് ഒപ്പുവച്ച വാങ്ങിച്ചു. ...*

ഖേദപൂർവം പറയട്ടെ. അപ്രതീക്ഷിതമായി കരഗതമായ ഈ സുവർണ്ണാവസരം വിനിയോഗിയ്ക്കുവാൻ മലങ്കരസഭയ്ക്കു കഴിഞ്ഞില്ല. ബ്രഹ്മവാർ ഒഴികെയുള്ള ലത്തീൻ മിഷൻ മുഴുവനും മലങ്കരസഭയ്ക്ക് നഷ്ടപ്പെട്ടു. ഇതിനു റോമൻ കത്തോലിക്കാ സഭയുടെ പ്രൊപ്പഗാന്തായുടെ കാര്യക്ഷമതയെ മാത്രം കുറ്റം പറഞ്ഞിട്ടു കാര്യമില്ല. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമനും, പ. പരുമല തിരുമേനിക്കും, പ. വട്ടശ്ശേരിൽ

മാർ ദീവന്നാസ്യോസ് ആറാമനും, പ. ഗീവർഗീസ് ദ്വിതീയൻ ബാവായ്ക്കും ഉണ്ടായിരുന്ന യാഥാർത്ഥ്യബോധവും വിശാല മനസ്കതയും മറ്റുള്ളവർക്ക് ഇല്ലാതെ പോയി എന്നതാണ് ഈ ശോഷണത്തിനു പ്രധാന കാരണം എന്ന് അംഗീകരിച്ചേ തീരൂ. മലങ്കര സഭയുടെതന്നെ നാടാർ - ഹിന്ദി മിഷനുകളേയും, അജേഷ് ടി. ഫിലിപ്പിനെപ്പോലെയുള്ള വർത്തമാനകാല ഗവേഷകർ കണ്ടെത്തിയ *അൽവാറിസ് മാർ യൂലിയൊസ് മിഷന്റെ* ബാക്കിപത്രങ്ങളേയും അവരുടെ സ്വത്വത്തെ അംഗീകരിച്ചുകൊണ്ട് ഉൾക്കൊള്ളാൻ കാട്ടുന്ന വിമുഖത ഇന്നും നിലനിൽക്കുന്ന ഈ സങ്കുചിതത്വത്തിന്റെ തെളിവാണ്.

അന്റോണിയോ ഫ്രാൻസിസ് കോസേവ്യർ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ 1923 സെപ്റ്റംബർ 23 -നു ഗോവയിൽവെച്ചു കാലംചെയ്തു. പീഡിപ്പിക്കപ്പെടുകയും തടവിലാക്കപ്പെടുകയും അപമാനിക്കപ്പെടുകയും ചെയ്തിട്ടും നിന്ദയിലും ദാരിദ്ര്യത്തിലും കാലം കഴിക്കേണ്ടി വന്നിട്ടും, ആ മഹാത്മാവ് തന്റെ വിശ്വാസമോ സ്വദേശാഭിമാനമോ കൈവെടിയാൻ തയാറായില്ല. റോമൻ കത്തോലിക്കാ വൈദീകരിൽനിന്നും *അന്ത്യകൂദാശയോ* ശവസംസ്കാരമോ സ്വീകരിക്കാൻ വിസമ്മതിച്ചുകൊണ്ട് ആ *മൗദ്യാനോ* - പീഡിതൻ- ഇഹലോഹവാസം വെടിഞ്ഞു. ഗോവയിലെ മുൻസിപ്പൽ സെമിത്തേരിയിൽ അദ്ദേഹത്തെ ജനം കബറടക്കി. തച്ചിൽ മാത്തുത്തരകനെ മുൻനിർത്തി റോമൻ കത്തോലിക്കർ നരകിപ്പിച്ച വലിയ മാർ ദിവന്നാസ്യോസോ, മർദ്ദനമേറ്റോടിയ പ. ഔഗേൻ പ്രഥമൻ ബാവായോ പോലും അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായേപ്പോലെ പീഡിപ്പിക്കപ്പെട്ടില്ലന്ന് നിസംശയം പറയാം.

മലങ്കരസഭയുടെ ലത്തീൻ മിഷന്റെയും അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ മേല്പട്ട സ്ഥാനാരോഹണത്തിന്റെയും 125-ാം വാർഷികം ആരവങ്ങളില്ലാതെ കടന്നുപോകുമ്പോൾ സഭ ചെയ്യേണ്ട ഒന്നുണ്ട്. തന്റെ ദൈവത്തിനും രാജ്യത്തിനും വിശ്വാസത്തിനുമായി ജീവിതം ബലിയർപ്പിച്ച ആ പുണ്യാത്മാവിനെ പരിശുദ്ധനായി പ്രഖ്യാപിക്കുക. ഒന്നേകാൽ നൂറ്റാണ്ടിലെ കൃതഘ്നതയ്ക്കുള്ള ഏക പരിഹാരമാണത്. അതോടൊപ്പം സാസ്ക്കാരിക സങ്കുചിതത്വം അവസാനിപ്പിക്കുക. *നവനസ്രാണികളുടെ* സ്വത്വം നിലനിർത്താൻ അവർക്ക് അവകാശമുണ്ടന്ന് അംഗീകരിക്കുക. അവരെ തുറന്ന മനസോടെ സത്യവിശ്വാസത്തിലേയ്ക്ക് സ്വീകരിക്കുക. കോടികൾ മുടക്കുന്ന മന്ദിരത്തേക്കാൾ അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായ്ക്ക് ഉചിതമായ സ്മാരകം അതായിരിക്കും. ■

# സുവിശേഷകനായ യാക്കോബ് ഉപദേശി



'സുവിശേഷത്തെക്കുറിച്ച് എനിക്ക് ലജ്ജയില്ല' എന്ന പൗലോസ് ശ്ലീഹായുടെ വചനമാണ് യാക്കോബ് ഉപദേശിയുടെ ജീവിതം. സഞ്ചാര സുവിശേഷ രംഗത്ത് 70 വർഷത്തെ നിറവിലാണ് പുത്തൂർ പവിത്രേശ്വരം മാധവശ്ശേരി സെന്റ് തോവോദോസിയോസ് ഇടവകാംഗമായ കൊട്ടറ പുത്തൻവീട്ടിൽ യാക്കോബ് ഉപദേശി. കല്ലട അന്ത്രയോസ് ബാവായുടെ നാമത്തിലുള്ള പള്ളിയിൽ പടിഞ്ഞാറേ കല്ലടയിൽ ജനിച്ചു.

വി. മദ്ബഹായിലെ ശുശ്രൂഷകനാക്കിയത് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ്. സഞ്ചാര സുവിശേഷകനാക്കിയത് പത്തനാപുരത്തെ തോമാ മാർ ദീവന്നാസിയോസ് തിരുമേനിയാണ്. പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവാ വളരെയധികം പ്രോത്സാഹിപ്പിച്ചിട്ടുണ്ടെന്ന് യാക്കോബ് ഉപദേശി പറഞ്ഞു.

യാക്കോബ് 'ഉപദേശി' എന്ന പേര് സ്വീകരിച്ചതിൽ അഭിമാനിക്കുന്നു. സുവിശേഷ പ്രവർത്തനങ്ങളിൽ ജാഗ്രത പുലർത്തുന്ന 'ഉപദേശിമാർ' സഭയ്ക്ക് ഉണ്ടാകണം. ആദ്യകാലത്ത് ഇടവകയിലെ ഭവനങ്ങൾ കേന്ദ്രീകരിച്ച് വേദവചനങ്ങൾ പറഞ്ഞു കൊടുത്തതും വായനാ യോഗങ്ങൾ പ്രാർത്ഥന യോഗങ്ങൾ നടത്തിയതും 'ഉപദേശി'മാരായിരുന്നു-അദ്ദേഹം പറഞ്ഞു.

മലങ്കരസഭയെ നയിച്ച ആറ് കാതോലിക്കാ ബാവാമാരുടെകൂടെ ശുശ്രൂഷകളിൽ സംബന്ധിച്ചിട്ടുണ്ട്. ഇപ്പോൾ പ്രായം 86 കഴിഞ്ഞു. നല്ല സുഖം ഇല്ല. എങ്കിലും സുവിശേഷത്തെക്കുറിച്ച് നല്ല എരിവുണ്ട്.

മലങ്കരസഭയുടെ തെക്കൻ ഭദ്രാസനങ്ങളിലെ വിവിധ പള്ളികളിൽ 'സഞ്ചാര സുവിശേഷക'നായി പ്രവർത്തിച്ച യാക്കോബ് ഉപദേശി അന്നത്തെ മിഷൻ ദൗത്യം ഓർക്കുന്നു:

'അന്ന് വാഹന സൗകര്യം കുറവ്. യാത്ര ദുർഘടം. പള്ളികളിൽ ശനിയാഴ്ച വൈകിട്ട് എത്തും. അവിടെ തങ്ങും. ഞായറാഴ്ച വി. കുർബ്ബാനയ്ക്ക് കൂടും. പ്രസംഗിക്കും. പിന്നെ സൺഡേസ്ക്കൂൾ, മർത്തമറിയം സമാജം, പ്രാർത്ഥനാ യോഗം എന്നിവയിൽ പങ്കെടുത്ത് പ്രസംഗിക്കും. വളരെ സന്തോഷം നിറഞ്ഞ അനുഭവങ്ങൾ... കോട്ടയത്തിനു തെക്കുള്ള എല്ലാ ദേവാലയങ്ങളിലും പോയിട്ടുണ്ട്. പ്രത്യേകിച്ച് പഴയ തുമ്പമൺ, നിരണം, കൊല്ലം, തിരുവനന്തപുരം ഭദ്രാസനങ്ങളിൽ.

മലങ്കരസഭയിൽ 1958-ൽ സമാധാനം ഉണ്ടായത് ഓർക്കുന്നു. പ്രശ്നങ്ങൾ എല്ലാം തീർത്ത് സഭ വീണ്ടും ഒന്നായി തീരണം എന്നാണ് എന്റെ പ്രാർത്ഥന. സുവിശേഷത്തെക്കുറിച്ചുള്ള എരിവുണ്ടായാൽ കേസുകൾ അവസനിപ്പിക്കുവാൻ രണ്ടു കൂട്ടർക്കും കഴിയും.'

സഭാ സമാധാനത്തിന്റെ സുവർണ്ണകാലഘട്ടമായ 1958 മുതൽ 1972 വരെ കേരളത്തിന്റെ അങ്ങോളമിങ്ങോളമുള്ള പള്ളികളിൽ പ്രസംഗിക്കുവാൻ പോയ അനുഭവ പശ്ചാത്തലത്തിലാണ് ഞാൻ ഇക്കാര്യം പറയുന്നത്.

മലങ്കരസഭയിലെ പള്ളികളിൽ പ്രാദേശിക തലങ്ങളിൽ സുവിശേഷ വെളിച്ചം പകർന്ന യാക്കോബ് ഉപദേശിക്ക് നാല് മക്കൾ. ഭാര്യ പരേതയായ തങ്കമ്മ യാക്കോബ്. ഏക മകൻ ഫാ. വൈ. തോമസ്, പട്ടാഴി പന്തപ്ലാവ് സെന്റ് മേരീസ് പള്ളി വികാരിയാണ്.

- ഫാ. സോളു കോശി രാജു

യാത്രാവിവരണം

# ധന്യത നിറഞ്ഞ ദമാസ്കസ് യാത്ര

■ പി.പി. മാത്യു വട്ടക്കുന്നേൽ



കാട്ടുമങ്ങാട്ട് സ്ലീബാ കോർഎപ്പിസ്ക്കോപ്പാ, പി.പി. മാത്യു വട്ടക്കുന്നേൽ എന്നിവർ പ. ഇഗ്നാത്തിയോസ് അപ്രേം രണ്ടാമൻ പാത്രിയർക്കീസ് ബാവായോടൊപ്പം

ദമാസ്കസിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവയുടെ സ്ഥാനാരോഹണച്ചടങ്ങിൽ പങ്കെടുത്തത് ധന്യത നിറഞ്ഞ അവസ്മരണീയ അനുഭവമായി. ഇന്ന് ലോകം ഉറ്റുനോക്കുന്ന സിറിയൻ സംഭവവികാസങ്ങളുടെ മദ്ധ്യത്തിൽ ദൈവത്തിന്റെ പ്രശാന്ത സന്ദേശംപോലെ, ആത്മീയമഹത്വം പ്രദാനം ചെയ്ത ഒരു ചടങ്ങായിരുന്നു അത്.

2014 മെയ് 26–ന് ഭാരതത്തിലെ വലിയ രാഷ്ട്രീയമാറ്റത്തിന് കളമൊരുക്കിയ ചരിത്ര മുഹൂർത്തത്തിന് സാക്ഷ്യം വഹിക്കുന്ന ചടങ്ങിൽ പങ്കെടുത്തുകൊണ്ടിരിക്കുമ്പോഴാണ് ലെബനോനിലെക്കുള്ള യാത്രയുടെ വിശദാംശങ്ങൾ എത്തിയത്. അന്നുതന്നെ കൊച്ചിയിൽ തിരിച്ചെത്തി ലെബനോനിലേക്ക് വിമാനം കയറി. യാക്കോബായ വിഭാഗത്തിലെ 20ൽ പരം മെത്രാൻമാരും അറുപതിൽ പരം അയ്മേനികളും ഒന്നിച്ചായിരുന്നു യാത്ര. സിറിയൻ-ലെബനൻ അതിർത്തിയിലൂടെയുള്ള യാത്ര അവിസ്മരണീയമായിരുന്നു. പൊലീസും പട്ടാളവും സംഘത്തിന് അകമ്പടി സേവിച്ചു. മെയ് 28-ന് സിറിയൻ എംബസിയിൽ അഭയം തേടിയ സിറിയക്കാർക്ക് വോട്ടു രേഖപ്പെടുത്താനുള്ള ദിവസമായിരുന്നു. അതുകൊണ്ടുതന്നെ ഞങ്ങളുടെ വാഹനവ്യൂഹം പ്രതീക്ഷിച്ചതിലും വൈകിയാണ് എത്തിയത്. സിറിയൻ ലെബനോൻ അതിർത്തിയിൽ സിറിയയിലും ലെബനോനിലും നിന്നുമുള്ള മെത്രാൻമാർ ഞങ്ങളെ സ്വീകരിച്ചു. സിറിയൻ വിസക്കുള്ള ഏർപ്പാടുകൾ ചെയ്തു. ശ്രേഷ്ഠ ബാവയുൾപ്പെടെയുള്ള എല്ലാവരും സന്നിഹിതരായിരുന്നു.

ഏതാണ്ട് രാത്രി 7 മണിയോടെ ഞങ്ങൾ ദമാസ്കസിൽ, മാറാത് സെയ്ദിനായി സെന്റ് അപ്രേം മൊണാസ്റ്ററി യിൽ എത്തിയപ്പോൾ നിയുക്ത പാത്രീയർക്കീസ് മാർ അപ്രേം കരീം കൂറിലോസ് തിരുമേനി മുറ്റത്ത് ഇറങ്ങിവന്ന് സ്വീകരിക്കുകയും എല്ലാവരുമായി കുശലം പങ്കിടുകയും ചെയ്തു. കാട്ടുമങ്ങാട്ട് സ്ളീബാ കോർ എപ്പിസ്കോപ്പ പാത്രീയർക്കീസ് ബാവായ്ക്ക് പരിചയപ്പെടുത്തി. ഞാൻ കൊച്ചിയിലാണ് താമസം എന്ന് പറഞ്ഞപ്പോൾ "where is kochu thirumeni" എന്ന് കൊച്ചിയിലെ ജോസഫ് മാർ ഗ്രിഗോറിയോസ് തിരുമേനിയെക്കുറിച്ച് ചോദിക്കുകയുണ്ടായി.

ഏതാണ്ട് ആറ് അടി പൊക്കവും അതിനൊത്ത ശരീര പ്രകൃതിയും വാത്സല്യത്തോടെയുള്ള ചിരിയും, ഇംഗ്ലീഷ്, അറബിക്, സിറിയൻ ഭാഷകളിൽ നൈപുണ്യവും അദ്ദേഹത്തിന്റെ പ്രത്യേകതകളായി അനുഭവപ്പെട്ടു.

വിജനമായി വേറിട്ട് നിൽക്കുന്ന ഒരു പ്രദേശത്താണ് പാത്രിയർക്കീസ് ബാവയുടെ ആസ്ഥാനമായ സെന്റ് അപ്രേം മൊണാസ്ട്രി സ്ഥിതി ചെയ്യുന്നത്. നാലു നിലകളിൽ നിർമ്മിക്കപ്പെട്ടതും, ധാരാളം മുറികളുള്ളതും വളരെ സൗകര്യങ്ങളോടുകൂടിയ ഒരു അരമനയാണിത്. എത്രപേർ വന്നാലും ഭക്ഷണം തയ്യാറാക്കുവാൻ തക്ക അടുക്കളയും ഡൈനിങ്ങ് ഹാളും ഉണ്ട്. അതിനോട് ചേർന്ന് ഏതാണ്ട് ആയിരം പേർക്ക് ഇരിക്കുവാൻ തക്ക ഇടമുള്ള സെന്റ്. പീറ്റേഴ്സ് & സെന്റ് പോൾസ് കത്തീഡ്രൽ സ്ഥിതി ചെയ്യുന്നു. ഈ കത്തീഡ്രലിൽ വച്ചായിരുന്നു സ്ഥാനാരോഹണ ശുശ്രൂഷ നടന്നത്.

താഴെ 1000 പേർ ഒരുമിച്ച് ഇരുന്ന് ഭക്ഷണം കഴിക്കാൻ സാധിക്കുന്ന ഒരു പന്തലും,പ്രധാനഅരമനയോട് ചേർന്ന് ആഢ്യത്വം വിളിച്ചോതുന്ന ഒരു കൺവൻഷൻ സെന്ററും ഇവിടെയുണ്ട്. ഏതാണ്ട് 25 ഏക്കറിന് മുകളിൽ വരുന്ന സ്ഥലത്താണ് ഈ സമുച്ചയങ്ങൾ. പള്ളിക്കും അരമനയ്ക്കും ഇടയിലായി പരിശുദ്ധ സക്കാ പ്രഥമൻ പാത്രിയർക്കീസ് ബാവയുടെ പ്രതിമ. താഴത്തെ നിലയിൽ അദ്ദേഹത്തിന്റെ കബറിടം. ഇത് എല്ലാംകൂടിച്ചേർന്നതാണ് സെയ്ദാനായിലെ പാത്രിയർക്കീസ് ബാവയുടെ ആസ്ഥാനം.

പിറ്റേന്ന് രാവിലെ 9 മണിക്ക് ഞാൻ അരമനയിൽ എത്തുകയും എനിക്കുള്ള പാസ്സ് ലഭിക്കുകയും ചെയ്തു. പാസ്സ് കൈവശമുള്ളവരെ മാത്രമേ പള്ളിക്കകത്തേയ്ക്ക് പ്രവേശിപ്പിച്ചുള്ളൂ. രണ്ടാം നിരയിൽ ഇരുന്ന് വ്യക്തമായി കാണുവാൻ എനിക്ക് സാധിച്ചു. വി.ഐ.പി.കളുടെ നിരകളായിരുന്നു ഏറെ.

വളരെ അച്ചടക്കത്തോടും ക്രമമായും കർമ്മങ്ങൾ നടന്നു. എല്ലാവരും ഇരുന്നശേഷം നിയുക്ത പാത്രീയർക്കീസ് ബാവ മാർ അപ്രേം കരീം കൂറിലോസ് തിരുമേനി എഴുന്നള്ളി. കൈയടികളോടും ആർപ്പുവിളികളോടും ജനങ്ങൾ എതിരേറ്റു. കാപ്പയണിഞ്ഞ് നാല് മെത്രാന്മാരാണ് കുർബാനയും ച

ടങ്ങുകളും മുഖ്യമായും നിർവ്വഹിച്ചത്.

നിയുക്ത പാത്രിയർക്കീസ് കുർബാന ആരംഭിച്ചു. ശ്രേഷ്ഠ ബാവയും കൈമാഖാം- സേവേറിയോസ് ജമീൽ ഹാവയും ജോസഫ് മാർ ഗ്രിഗോറിയോസും മാറിമാറി കർമ്മങ്ങൾ അർപ്പിക്കുന്നതിൽ പങ്കാളികളായി. സുറിയാനിയിലും ഇംഗ്ലീഷിലും മലയാളത്തിലുമായിരുന്നു കുർബാന.

വി. കുർബാന മദ്ധ്യേ പാത്രിയർക്കാ സ്ഥാനാരോഹണം നടന്നു. വിവിധയിടങ്ങളിൽ നിന്നുമെത്തിയ മെത്രാന്മാർ മുൻകൂട്ടി ക്രമീകരിച്ചിരുന്ന പ്രകാരം പ്രാർത്ഥനകൾ ആലപിച്ചു. ക്വയർ എല്ലാ പാട്ടുകൾക്കും നേതൃത്വം നൽകുന്നുമുണ്ടായിരുന്നു. ശ്രേഷ്ഠ ബാവാ, പാത്രിയർക്കീസിന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചു.

പാത്രിയാർക്കാ സ്ഥാനാരോഹണശേഷം പൊതുസമ്മേളനവും നടന്നു. മലയാളത്തിൽ അല്പനേരം സംസാരിച്ച പരിശുദ്ധ പാത്രിയാർക്കീസ് ബാവ മലയാളി വിശ്വാസികൾക്ക് ആവേശം പകർന്നു. ചടങ്ങിൽ പങ്കെടുത്ത മലയാളികൾ ആവേശം ഉൾക്കൊള്ളുകയും പാത്രിയാർക്കീസ് ബാവ നീണാൾ വാഴട്ടെ എന്ന് ആരവം മുഴക്കുകയും ചെയ്യുന്നുണ്ടായിരുന്നു. സുറിയാനിയിലും അറബിയിലും ഇംഗ്ലീഷിലും മലയാളഭാഷയിലും അദ്ദേഹം നേരത്തെ തയ്യാറാക്കിയ പ്രസംഗം വായിച്ചു. വ്യക്തതയോടും ദീർഘദൃഷ്ടിയോടും അർത്ഥഗർഭമായ പ്രസംഗമായിരുന്നു. തുടർന്ന് കുർബാന പൂർത്തീകരിക്കുകയും പരിശുദ്ധ പാത്രിയാർക്കീസ് ബാവ എല്ലാവരെയും കൈമുത്തിക്കുകയും ചെയ്തു.

മുന്നിൽ നിന്നും രണ്ടാംനിരയിൽ ഇരുന്ന ഞാൻ അവസാനമായാണ് കൈമുത്തുവാൻ ചെന്നത്. കൈമുത്തിയശേഷം പരിശുദ്ധ പാത്രിയാർക്കീസ് ബാവയോട് ഞാൻ പറയുകയുണ്ടായി.

"Your Holiness, your speech in English was too good" അദ്ദേഹം നന്നായി ചിരിച്ചു. മുഖത്തുനിന്നും ചിരി മായാതെ, എന്നോട് ചോദിച്ചു.

"So my speech in Malayalam was not good"? ഞാൻ പറഞ്ഞു "I didn't say it was bad". സന്തോഷത്തോടെ എന്റെ മറുപടി ഏറ്റുവാങ്ങിയ അദ്ദേഹത്തോട് ഞാൻ വീണ്ടും ചോദിച്ചു.

"Your Holiness had emphasised two points in the speech (1) We shall dream well & work for a better future and then 2) let there be peace in Malankara." 'Yes, Yes'. എന്ന് പറഞ്ഞുകൊണ്ട് അദ്ദേഹത്തിന്റെ മുഖത്ത് ഗൗരവം തെളിഞ്ഞു.

ത്രോണോസിന് മുന്നിലായി സിംഹാസനത്തിൽ ഇരിക്കുന്ന അദ്ദേഹത്തോട് ഞാൻ വീണ്ടും ചോദിച്ചു. "So can we start dreaming of 'peace with justice' in Malankara in the future ?"അദ്ദേഹം മറുപടി നൽകി. "Yes, we can hope so" ഞാൻ വീണ്ടും കൈമുത്തി പള്ളിയിൽനിന്നും ഇറങ്ങി.

പരിശുദ്ധപാത്രിയാർക്കീസ് ബാവായെ സിംഹാസനത്തിൽ ഇരുത്തി. ഓഡിറ്റോറിയത്തിലേക്ക് ആനയിച്ചു. അവിടെ ഏതാണ്ട് 1000 പേർക്ക് ഇരുന്ന് ഭക്ഷണം കഴിക്കാവുന്ന രീതിയിലുള്ള സംവിധാനമായിരുന്നു. പാസ്സ് മൂലമാണ് അകത്തേയ്ക്ക് പ്രവേശനം നിയന്ത്രിച്ചിരുന്നത്. മറ്റുള്ളവർക്ക് പന്തലിൽ ഭക്ഷണം ഒരുക്കിയിരുന്നു.

ഓഡിറ്റോറിയത്തിൽ ഭക്ഷണവും അതിനൊപ്പം ചെറിയ മീറ്റിംഗും നടന്നു. ഞങ്ങളെല്ലാവരും അതിനുശേഷം വിശ്രമിക്കുവാൻ തിരിച്ച് മുറികളിൽ പോയി. വൈകീട്ട് ഏഴ് മണിക്ക് ശേഷം അത്താഴം കഴിക്കുവാൻ അരമനയിൽ വീണ്ടും എത്തിച്ചേർന്നു. പന്തലിലായായിരുന്ന അത്താഴത്തിൽ പരിശുദ്ധ പാത്രിയാർക്കീസ് ബാവയും ചേർന്നു.

രാവിലെ 10 മണിക്ക് വീണ്ടും അരമനയിൽ നിന്നും ഭക്ഷണത്തിനുശേഷം ബേയ് റൂട്ടിലേക്ക് പട്ടാള അകമ്പടിയോടെ യാത്രതിരിച്ചു.

ജൂൺ ഒന്നാം തീയതി ഞായറാഴ്ച പരിശുദ്ധ പാത്രിയാർക്കീസ് ബാവായുടെ കുർബാനയിൽ പങ്കെടുത്തു. ബേയ് റൂട്ടിലെ അഷറീഫിയായിലെ സെന്റ് അപ്രേം ദേവാലയത്തിലായിരുന്നു വി. കുർബാന. ഭംഗിയേറിയതും ആഢ്യത്വം വിളിച്ചറിയിക്കുന്ന ശ്രേഷ്ഠമായ ഒരു ദേവാലയമാണിത്. തുടർന്ന് പൊതുസമ്മേളനവും നടന്നു. വിവിധ ക്രൈസ്തവ മേലദ്ധ്യക്ഷൻമാരും, മന്ത്രിമാരും മറ്റു വി.ഐ.പികളും മുസ്ലീം നേതാക്കളും പ്രസംഗിക്കുകയും അഭിനന്ദനങ്ങൾ നേരുകയും ചെയ്തു. പാസ്സ്മൂലമായിരുന്നു ദേവാലയത്തിൽ പ്രവേശനം 1.30 മണിയോടെ ഹോട്ടൽ ഹിൽട്ടണിൽവച്ച് വിഭവസമൃദ്ധമായ ഉച്ചഭക്ഷണവും ഒരുക്കിയിരുന്നു.

*(കേന്ദ്രസർക്കാരിന്റെ ന്യൂനപക്ഷ മന്ത്രാലയത്തിനു കീഴിലുള്ള മൈനോറിറ്റി മോണിറ്ററിംഗ് കമ്മിറ്റി അംഗമായ ലേഖകൻ ജോൺ പോൾ മാർപാപ്പായുടെ വിശുദ്ധ പ്രഖ്യാപന ചടങ്ങിലും പ്രധാനമന്ത്രി നരേന്ദ്ര മോദിയുടെ സത്യപ്രതിജ്ഞാ ചടങ്ങിലും പ. പാത്രിയർക്കീസ് ബാവായുടെ സ്ഥാനാരോഹണ ചടങ്ങിലും സംബന്ധിച്ചു. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമാണ്.)*

■



## മലങ്കരസഭ മാസികയുടെ ആദരാഞ്ജലികൾ



ദിവ്യ. ശ്രീ. എം. സി. കുറിയാക്കോസ് റമ്പാൻ പാത്താമുട്ടം
(ഓർമ്മ: ജൂലൈ 20)



ഫാ. റ്റി. വി. ജോർജ്ജ് നെടുമാവ്
(ഓർമ്മ: ജൂലൈ 30)




*13-ാം പേജിൽ നിന്നു തുടർച്ച...*

കാത്തുസൂക്ഷിക്കേണ്ടതാണെന്നും" ഇതിലൂടെ തിരുമേനി ഓർമ്മപ്പെടുത്തുന്നു. ഇത് ആദ്യം മലബാർ ഭദ്രാസനത്തിലും പിന്നീട് സഭയാകമാനവും നടപ്പിൽ വരുത്തി.

**ഭിക്ഷാടകരോടുള്ള മനോഭാവം**

ഭിക്ഷാടകരോടു വളരെ സൗമ്യമായ സമീപനം തിരുമേനി പുലർത്തിയിരുന്നു. ദീർഘയാത്ര നടത്തേണ്ടി വന്നിരുന്ന അവസരങ്ങളിൽ പോലും ഭിക്ഷാടകരെ കണ്ടാൽ വണ്ടി നിർത്തണമെന്നുള്ളതായിരുന്നു നിർദ്ദേശം. യാചകർക്ക് നൽകിയതിനുശേഷം കൂടെയുള്ളവരെ ഓർമ്മപ്പെടുത്തും " നമ്മുടെ മുമ്പിൽ കൈ നീട്ടുവാൻ ലജ്ജയില്ലാത്തവനു നമ്മൾ കൊടുക്കാനും ലജ്ജിക്കരുത് " എന്ന്.

ഒരിക്കൽ ഇങ്ങനെ ധർമ്മം കൊടുക്കുന്ന അവസരത്തിൽ ഗതാഗതം സ്തംഭിച്ചപ്പോൾ കാര്യമറിയാതെ ക്ഷുഭിതനായ ട്രാഫിക്ക് പോലീസുകാരൻ കാറിന്റെ അരികിൽ വന്നു. എന്നാൽ തിരുമേനി ചെയ്തുകൊണ്ടിരുന്ന കർമ്മം കണ്ട് ആകൃഷ്ടനായ ആ പോലീസുകാരൻ അവസാനം ക്ഷമ യാചിച്ചുകൊണ്ട് തിരുമേനിയുടെ കരങ്ങൾ ഗ്രഹിച്ചാണ് പോയത്.

ഏതൊരു ദേവാലയത്തിൽ ചെന്നാലും പ്രധാന ശുശ്രൂഷകനും മൂപ്പനും പ്രത്യേകം പണം നൽകിയിരുന്നു തുകയുടെ വലുപ്പമല്ല ആ മനസ്സിന്റെ വലിപ്പമാണ് കാര്യം. നൽകിയതിനുശേഷം കൂടെയുള്ളവരെ ഓർമ്മപ്പെടുത്തും " കരുണയുള്ളവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവരുടെ മേൽ കരുണയുണ്ടാകും " .

കലകളെ സ്നേഹിച്ച തിരുമേനി കലാകാരന്മാരെ പ്രോത്സാഹിപ്പിക്കുവാനും ശ്രദ്ധിച്ചിരുന്നു. പെരുന്നാളുകളിൽ വാദ്യമേളക്കാരെ പ്രത്യേകം കാണണമെന്ന് പറയുകയും തിരുമേനിയുടെ വക ഒരു പ്രാവശ്യം കൂടെ മേളം ആവർത്തിക്കുകയും അവർക്കൊരു സമ്മാനം നൽകുകയും ചെയ്യുമ്പോഴെല്ലാം ' നീ വളരണം ' എന്നുള്ള ക്രിസ്തീയ ധർമ്മം നമ്മെ ഓർമ്മപ്പെടുത്തുക തന്നെ ചെയ്യും.

**കുഞ്ഞുങ്ങളെ സ്നേഹിച്ച തിരുമേനി**

വലിയവനെങ്കിലും ഒരു ചെറിയവനെപ്പോലെ ഈ ലോകത്തിൽ ജീവിക്കുവാനും കുഞ്ഞിക്കണ്ണാൽ ഇവയെല്ലാം നോക്കിക്കാണാനും ശ്രമിച്ചിരുന്നു. കുഞ്ഞുങ്ങളെ ഏറെ സ്നേഹിച്ചിരുന്ന തിരുമേനി അവരെ പ്രത്യേകം താലോലിക്കാനും അവരോടൊത്ത് സമയം ചെലവിടാനും ശ്രമിച്ചിരുന്നു.

തിരുമേനിയുടെ മുറിയിൽ മിഠായികുപ്പി സൂക്ഷിച്ചിരുന്നു. കൊച്ചുകുഞ്ഞുങ്ങളെ കാണുമ്പോൾ മിഠായി കുഞ്ഞുങ്ങൾക്കു കൊടുക്കുവാനും പ്രത്യേകം ഓർത്തിരുന്നു.

**യഥാർത്ഥ സന്യാസി**

സന്തോഷം വന്നാൽ അമിതമായി സന്തോഷിക്കുകയോ, ദുഃഖം വന്നാൽ അമിതമായി ദുഃഖിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ യാമപ്രാർത്ഥനകൾക്കുശേഷം ദൈവത്തോടൊപ്പം ചേർന്നുനിന്ന് അവ പങ്കിടുവാൻ മാത്രമേ ഇഷ്ടപ്പെട്ടിരുന്നുള്ളു.

ദൈവത്തേക്കാൾ ഉപരിയായി ഒന്നിനെയും സ്നേഹിച്ചില്ല എന്നുവേണം പറയുവാൻ. പണത്തെമാത്രം സ്നേഹിക്കുന്ന പലർക്കുമുമ്പിലും സാധാരണക്കാരനായി ജീവിച്ചു. ഒരു പൂർണ്ണ സന്യാസി, സ്ഥാനങ്ങളിൽ നിന്നും ഒഴിഞ്ഞു നിൽക്കണമെന്നായിരുന്നു തിരുമേനിയുടെ ചിന്താഗതി. അക്കാരണത്താലാണ് സ്ഥാനാരോഹണം ചെയ്യാൻ വൈകിയതും, സ്ഥാനത്യാഗം ചെയ്യാൻ തിടുക്കം കാട്ടിയതും.

**വസ്ത്രധാരണ രീതി**

നിറം കുറഞ്ഞ കുപ്പായങ്ങളോട് തിരുമേനിക്ക് പ്രിയം. ലളിതമായ വസ്ത്രധാരണം തിരുമേനി ഇഷ്ടപ്പെട്ടു. ഒഴിവാക്കാനാവാത്ത അവസരങ്ങളിൽ മാത്രമേ മുടി പോലും വയ്ക്കുകയുള്ളു. പെൻടന്റ് (മാലയുടെ ലോക്കറ്റ് ) മാതാവിന്റെയോ, ലളിതമായ കുരിശുരൂപമോ ആകണം. മൂന്നു മാലകൾ ഒഴിവാക്കാമെങ്കിൽ കൂടുതൽ സന്തോഷം. സംസാര പ്രിയനായിരുന്നില്ല എന്നാൽ അടുത്ത് ഇടപെടുന്നവരോട് നർമ്മത്തിൽ സംസാരിക്കും.

പണത്തെക്കൾ മനുഷ്യഹൃദയങ്ങളെയാണ് തിരുമേനി സ്നേഹിച്ചത്. അതുകൊണ്ട് തന്നെ തിരികെപ്പോയപ്പോൾ കൈത്താങ്ങായതും ആ ഒരു പിടി ഹൃദയങ്ങളായിരുന്നു.

ഇതെല്ലാം കുറിക്കുന്നത് തിരുമേനിയുടെ ലാളിത്യമാണ്. അതിലാളിത്യത്തിന്റെ വിശുദ്ധ ഭാവം തന്നെ.

അന്നും ഇന്നും എന്റെ തിരുമേനി എനിക്കൊരത്ഭുതം തന്നെ. തിരുമേനിയെ ആദ്യം ഞാൻ അറിയുന്നത് തിരുമേനിയുടെ ശബ്ദത്തിലൂടെയാണ്. പിന്നീട് കൂടുതൽ അറിഞ്ഞത് ജീവിതത്തിലൂടെയും. ഇന്ന് അതിലുപരി മദ്ധ്യസ്ഥതയിലൂടെയും. തിരുമേനിയുടെ മുമ്പിൽ എന്റെ കൂപ്പുകൈ.

*(പ. വലിയ ബാവായുടെ പ്രൈവറ്റ് സെക്രട്ടറിയായിരുന്നു ഫാ. റ്റിജു ഏബ്രഹാം)*

## DOCTOR OF MINISTRY



**Dr. D. PONNACHAN**

The International Institute of Church Management Florida, USA (Accredited by WACCEI – World Wide Accrediting Commission of Christian Educational Institutions) has awarded Honorary Doctorate in 'DOCTOR OF MINISTRY' to Mr. D. Ponnachan in recognition of his dedicated service in Educational, Social and spiritual fields.
He belongs to St. Mary's Orthodox Church Thazhathuvadakku, Pattazhy (Adoor – Kadampanad Diocese) and presently a member of St. Thomas Orthodox Cathedral Kollam. He is the Chairman of St. Mary's Senior Secondary Public School (CBSE) Uliyakovil, Kollam and Sunday School H.M of St. Thomas Orthodox Cathedral, Kollam and Past President of Kollam YMCA.

## IN LOVING MEMMORY OF OUR BELOVED ACHAYAN AND AMMA

3rd Death Anniversary
July 21st 2014

13th Death Anniversay
March 22nd 2014



E. K. VARGHESE



CHINNAMMA VARGHESE

**പകലോമറ്റം കുമ്പന്താനത്ത് ചിറയിൽ**

**താഴത്തുമലയിൽ – ഇളങ്കാവുങ്കൽ, പാറത്തോട്**

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവർ വലഭാഗത്തിൽ".*

*By sorrowing family members*

SHYLA VARGHESE & FAMILY
SHAJI VARGHESE & FAMILY
SHABU VARGHESE & FAMILY

## ഡോക്ട്രേറ്റ്



ഒഡീഷയിലെ ബെർഹാംപൂർ സർവ്വകലാശാലയിൽ നിന്ന് ലൈബ്രറി ആന്റ് ഇൻഫർമേഷൻ സയൻസിൽ ഡോക്ട്രേറ്റ് നേടിയ നിധി അലക്സ് എം. നൈനാൻ. കേരളാ സർവ്വകലാശാലയിൽ നിന്നു പൊളിറ്റിക്കൽ സയൻസ്, ഹിസ്റ്ററി, ലൈബ്രറി & ഇൻഫർമേഷൻ സയൻസ് എന്നിവയിൽ മാസ്റ്റർ ബിരുദങ്ങൾ നേടിയ ഇദ്ദേഹം ചെങ്ങന്നൂർ ക്രിസ്ത്യൻ കോളേജിൽ ലൈബ്രറി വിഭാഗം തലവനും 'മലങ്കരവാർത്ത'യുടെ എഡിറ്ററുമാണ്.

ഭാര്യ: ജോളി (ഹയർസെക്കന്ററി അധ്യാപിക, മൈനാഗപ്പള്ളി). മക്കൾ: ഹേമന്ത് നിധി നൈനാൻ (എം.ബി.ബി.എസ്. വിദ്യാർത്ഥി, ലുധിയാന), ഗ്രീഷ്മ നിധി നൈനാൻ. ഗ്രന്ഥകാരനായ പ്രൊഫ. എൻ. ഐ. നൈനാൻ ശൂരനാടിന്റെ മകനാണ്

## സുവർണ്ണ ജൂബിലി



കശ്ശീശ്ശാ സ്ഥാനത്ത് 52 വർഷം പൂർത്തിയാക്കിയ കോട്ടയം അരീപ്പറമ്പ് മേലടത്ത് ഫാ. എം. റ്റി. കുര്യൻ. വാഷിംഗ്ടൻ സെന്റ് ഗ്രീഗോറിയോസ്, ബാൾട്ടിമൂർ സെന്റ് തോമസ് പള്ളികളുടെ സ്ഥാപക വികാരി. ഇപ്പോൾ കങ്ങഴ മാർ ഏലിയാ ചാപ്പൽ വികാരിയും ആദ്ര ചാരിറ്റബിൾ സൊസൈറ്റി കോർ കമ്മറ്റി കൺവീനറും. ഭാര്യ. മറിയാമ്മ (റിട്ട. അദ്ധ്യാപിക) മക്കൾ. ഗവേഷകനും ഗ്രന്ഥകാരനുമായ ഡോ. എം. കുര്യൻ തോമസ്, ശോശാമ്മ ഷാജി. മരുമക്കൾ. ജയാ ജേക്കബ് (അദ്ധ്യാപിക), ഷാജി തോമസ് കളപ്പുരയ്ക്കൽ (ദോഹ)

## സിൻഡിക്കേറ്റ് അംഗം



കേരള സർവ്വകലാശാല സിൻഡിക്കേറ്റംഗമായി മൂന്നാമതും നിയമിതനായ ഡോ. വർഗീസ് പേരയിൽ. അടൂർ സെന്റ് സിറിൾസ് കോളജ് മുൻ പ്രിൻസിപ്പലും, കേരള കോൺഗ്രസ് (എം) സംസ്ഥാന സെക്രട്ടറിയുമാണ്.

ചരിത്രകാരനും ഗവേഷകനും ഗ്രന്ഥകാരനുമാണ്. അടൂർ കണ്ണംകോട് സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകാംഗമാണ്. വിവിധ സർവ്വകലാശാലകളിൽ ഗവേഷണ ഗൈഡാണ്.

## കൗൺസലിംഗ് കോഴ്സ്

**കോട്ടയം :** ഓർത്തഡോക്സ് സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഒരു വർഷത്തെ കൗൺസലിംഗ് കോഴ്സിന് ബിരുദധാരികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. പൂരിപ്പിച്ച അപേക്ഷകൾ ലഭിക്കേണ്ട അവസാന തീയതി ജൂലൈ 20. ഡയറക്ടർ പ്രത്യാശ കൗൺസലിംഗ് കോഴ്സ്, സോഫിയ സെന്റർ, ഓർത്തഡോക്സ് സെമിനാരി, പി.ബി. നമ്പർ 98, കോട്ടയം-1 എന്ന വിലാസത്തിൽ ബന്ധപ്പെടുക, കൂടുതൽ വിവരങ്ങൾക്ക് : 04812566650, 9447803277



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

ഒരുയോഗിക്ക് ഒരു കത്ത് ലഭിച്ചു കത്ത് അയച്ചത് മറ്റൊരു യോഗി ആയിരുന്നു. എന്നാൽ ആ കത്ത് ശൂന്യമായിരുന്നു. അതിൽ ഒന്നും എഴുതിയിരുന്നില്ല. അവർക്കിടയിൽ ഒരു പ്രശ്നമുണ്ടായിരുന്നു. കത്ത് എഴുതിയ ആൾ പ്രായം കൊണ്ട് വലിയവനാണ് എന്നാൽ കത്ത് ലഭിച്ച ആൾ നേരത്തേ ബോധോദയം നേടിയവനാണ് അദ്ദേഹമാണ് ആദ്യം ബോധോദയം നേടിയത് അതിനാൽ കത്ത് എങ്ങനെ എഴുതി തുടങ്ങണമെന്ന് ആശങ്കയുണ്ടായി.

മുതിർന്ന മനുഷ്യന് കത്തെഴുതുമ്പോൾ വളരെ ആദരവ് കാണിക്കണം അതുകൊണ്ട് എങ്ങനെ തുടങ്ങും? എങ്ങനെ അഭിസംബോധന ചെയ്യും? പ്രായത്തിൽ ചെറിയവനാണെങ്കിലും ബോധോദയത്തിൽ മുതിർന്നവനായതുകൊണ്ട് അദ്ദേഹത്തിന്റെ പ്രതികരണം എന്തായിരിക്കും? യോഗി ആശയക്കുഴപ്പത്തിലായി തുടക്കം കുറിക്കാൻ കഴിയാത്തത്കൊണ്ട് അയാൾക്ക് ഒന്നും കുറിക്കാൻ കഴിഞ്ഞില്ല അതിനാൽ ശൂന്യമായ കത്ത് അയാൾ അയച്ചു.

മറ്റെ യോഗിക്ക് അത് ലഭിച്ചു. അയാൾ അത് വായിക്കുകയും അതിൽ ആനന്ദിക്കുകയും ചെയ്തു. അത്ര ആനന്ദവാനായിക്കണ്ട അദ്ദേഹത്തോട് തൊട്ടരികിലുണ്ടായിരുന്ന ശിഷ്യൻ ചോദിച്ചു. "താങ്കൾ വളരെ ആഹ്ലാദവാനായി കാണുന്നല്ലോ ആ കത്ത് ഞാനും ഒന്ന് വായിച്ചോട്ടേ? കത്ത് ശിഷ്യന് കൈമാറി അയാൾ അത് വായിക്കുകയും ആനന്ദിക്കുകയും ചെയ്തു.

അപ്പോൾ അവിടെയുണ്ടായിരുന്ന മൂന്നാമത് ഒരാൾക്കും അതിൽ താത്പര്യം തോന്നി എന്തോ നിഗൂഢമായ ഒന്ന് അതിൽ ഉള്ളതായി അയാൾക്ക് തോന്നി ശിഷ്യനായിരുന്നില്ലെങ്കിലും അയാൾ അത് ആവശ്യപ്പെട്ടു.

യോഗിയും ശിഷ്യനും അയാളെ നിരുത്സാഹപ്പെടുത്തി. എന്നാൽ ആ മനുഷ്യനോട് എന്ത് പറയണമെന്നറിയാതെ ഗുരുവും ശിഷ്യനും പരസ്പരം നോക്കി അയാൾ കൂടുതൽ ജിജ്ഞാസുവായി കഴിഞ്ഞു. അയാൾ ചോദിച്ചു "അതിൽ വളരെ നിഗൂഢമായ എന്തോ ഉള്ളത് പോലെയുണ്ടല്ലോ"?

അവർ പറഞ്ഞു "യഥാർത്ഥത്തിൽ ഇതിൽ ഒന്നുമില്ല. ഇതൊരു അപൂർവ്വമായ കത്താണ് നിങ്ങൾക്ക് ഇതിന്റെ ഭാഷ മനസ്സിലാകില്ല. അതുകൊണ്ടാണ് ഞങ്ങൾ നിരസിച്ചത്. എന്നാൽ ഞങ്ങൾക്ക് നിങ്ങളെ തടയേണ്ട ആവശ്യമില്ല. നിർബന്ധമാണെങ്കിൽ നിങ്ങൾക്കിത് നോക്കാം."

ആ മനുഷ്യൻ കത്ത് വാങ്ങി തിരിച്ചും മറിച്ചും നോക്കി അതിൽ ഒന്നും തന്നെ കാണുന്നില്ല. അയാൾ ആ കത്ത് വേഗം തിരിച്ച് കൊടുത്ത് ഒന്നും പറയാതെ ധൃതിയിൽ പുറത്തേക്ക് പോയി അവർ ഉൻമാദികൾ എന്ന് അയാൾ വിശ്വസിച്ചു.

വാക്കുകൾ ഒരു പാട് ഉപയോഗിക്കുന്നിടത്ത് ആശയവിനിമയ അകലം (communication gap) കൂടുകയാണ്. വാക്കുകൾ അധികം ഉപയോഗിക്കാത്തിടത്ത് തിരിച്ചറിവുകൾ കൂടുകയാണ്. വാചാലമായി പലതും പറഞ്ഞ് വയ്ക്കുമ്പോഴും പലതും പൊലിപ്പിച്ച് അവതരിപ്പിക്കുമ്പോഴും വിഢിത്തം കൂടുകയാണ്. മൗനം സൃഷ്ടിക്കപ്പെടുന്നിടത്ത് ബുദ്ധി വാചാലമാവുകയാണ് സ്വയം ഒരാൾ അയാളെ പരിചയപ്പെടുത്തുന്നതിനേക്കാൾ സമൂഹം അയാളെ പരിചയിച്ച് അവതരിപ്പിക്കുകയാണ് ഉത്തമം.

"സംഘർഷ ഭരിതമായിടത്തെ മൗനം ശക്തമായ രൂപാന്തരത്തിന്റേതാണ്. ആ രൂപാന്തിരം ആർക്കും തകർക്കാനാവുന്നില്ല".

E-mail: fr.thirumangalam@gmail.com



# ബഥനിയിലെ മൂന്നു പിതാക്കന്മാർ

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

തൊണ്ണൂറ്റഞ്ചു വർഷങ്ങൾക്കു മുമ്പ് റാന്നി-പെരുനാട് മുണ്ടൻ മലയിൽ സ്ഥാപിതമായ ബഥനി ആശ്രമം മലങ്കരസഭയ്ക്ക് അവിസ്മരണീയ സംഭാവനകൾ നൽകിയിട്ടുണ്ട്. സഭയിൽ ആത്മീകമായ നവോത്ഥാനത്തിന് തുടക്കം കുറിക്കുവാൻ ആശ്രമത്തിന് സാധിച്ചു. ഇടവകകൾ തോറും ധ്യാനയോഗങ്ങൾ സംഘടിപ്പിക്കുവാനും, വനിതകൾക്കും വിദ്യാർത്ഥികൾക്കുമായി ആത്മീയ പ്രസ്ഥാനങ്ങൾ സമാരംഭിക്കാനും ആശ്രമത്തിൽ നിന്നും നേതൃത്വമുണ്ടായി. എല്ലാറ്റിലും ഉപരി മൂന്ന് ഉത്തമ മേല്പട്ടക്കാരെ സഭയുടെ നേതൃത്വ നിരയിലേക്ക് നൽകാനും ബഥനിക്ക് കഴിഞ്ഞു. മൂന്ന് പിതാക്കന്മാരുടെയും ഓർമ്മ സംയുക്തമായി നടത്തുന്ന ഈ അവസരത്തിൽ അവരെക്കുറിച്ച് അനുസ്മരിക്കുന്നത് ഉചിതമാണ്. ഈ മൂന്നു പിതാക്കന്മാരോടും ഏറ്റവും അടുത്ത് പെരുമാറുവാനും ആത്മബന്ധം പുലർത്താനും എനിക്കു സാധിച്ചു എന്നു പ്രസ്താവിക്കട്ടെ. അഭിവന്ദ്യ അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനി എനിക്ക് ഗുരുസ്ഥാനിയാണ്. അദ്ദേഹത്തിന്റെ ധ്യാനയോഗങ്ങൾ എനിക്കേറെ പ്രചോദനം നൽകിയിട്ടുണ്ട്. സ്നേഹവാത്സല്യങ്ങൾ നിറഞ്ഞ അദ്ദേഹത്തിന്റെ വാക്കുകൾ ഹൃദയഹാരിയായിരുന്നു. രണ്ടാമനായ യൂഹാനോൻ മാർ അത്താനാസ്യോസ് തിരുമേനി എനിക്ക് സമശീർഷകനാണ്, എന്നെക്കാൾ ഒരുവയസ്സിന് മൂപ്പ്, പക്ഷെ വൈദികരാകുന്നത് രണ്ടു പേരും ഒരേ വർഷത്തിൽ. എന്നാൽ അദ്ദേഹം ആബോ യൂഹാനോൻ ആയിരുന്ന നാളുകളിൽ എന്റെയും കുടുംബത്തിന്റെയും കുമ്പസാര പിതാവായിരുന്നു. കുഴിമറ്റം ബഥനി ആശ്രമച്ചാപ്പലായിരുന്നു അതിനുള്ള സ്ഥലം. മൂന്നാമത്തെയാൾ പൗലോസ് മാർ പക്കോമിയോസ് തിരുമേനി, കുറിച്ചി പള്ളിയിൽ ഞാൻ വൈദിക ശുശ്രൂഷ നടത്തുമ്പോൾ (18 വർഷം) എന്റെ അജഗണങ്ങളിൽ പെട്ട ആളും ഞാൻ അദ്ദേഹത്തിന്റെ കുമ്പസാര പിതാവുമായിരുന്നു.

ഇവർ മൂന്നും എപ്രകാരം ബന്ധപ്പെട്ടിരിക്കുന്നു എന്നുള്ളത് പലർക്കും അജ്ഞാതമാണ്. കോട്ടയം ചക്കാലപ്പറമ്പിൽ മാണി, കോളേജ് വിദ്യാർത്ഥി ആയിരിക്കുമ്പോൾ ഒരു വൈദികനാകുമെന്ന് ഞാൻ കരുതിയില്ല. എന്നെപ്പോലെ മറ്റുള്ളവരും. എന്നാൽ ആശ്രമസ്ഥാപകനായ മാർ തേവോദോസ്യോസ് തിരുമേനിയോട് സമ്പർക്കം പുലർത്താൻ തുടങ്ങിയപ്പോൾ ഉണ്ടായ സ്വാധീനം അത്ഭുതാവഹമായിരുന്നു. തിരുമേനിയുടെ സഹചാരിയും പിന്നീട് ആശ്രമാംഗവുമായി. മാണി രൂപാന്തരം പ്രാപിച്ച് യൂഹാനോൻ ആയി. പിന്നീട് ആബോ യൂഹാനോൻ എന്നുമായി. പേരിൽ മാത്രമായ മാറ്റം. പെരുമാറ്റത്തിൽ, സംഭാഷണത്തിൽ, എല്ലാം തന്നെ ഒരു തികഞ്ഞ സന്യാസിയെ കാണുവാൻ കഴിഞ്ഞു. പതിഞ്ഞ സ്വരത്തിലുള്ള സംസാരം, സംയമനത്തോടെയുള്ള വർത്തമാനം ഇവയൊക്കെ എല്ലാവരുടെയും ആദരവ് ആർജ്ജിക്കുവാൻ പര്യാപ്തമായി. യുവാക്കളെ ആകർഷിക്കാൻ അദ്ദേഹത്തിന് പ്രത്യേക സിദ്ധി ഉണ്ടായിരുന്നു.

അങ്ങനെ ആകർഷിക്കപ്പെട്ട ഒരു യുവാവാണ് മൂന്നാമത്തെ കഥാപുരുഷൻ. (മാർ പക്കോമിയോസ്) അദ്ദേഹം അന്ന് ഏബ്രഹാം ആയിരുന്നു. എഞ്ചിനിയറിംഗിന് പഠിക്കാൻ പോയി. പഠനം തുടരാൻ താല്പര്യം തോന്നിയില്ല. നാട്ടിലേക്ക് മടങ്ങി. അങ്ങനെ കഴിയുമ്പോഴാണ് ബഥനി സുപ്പീരിയർ ആബോ യൂഹാനോനെ പരിചയപ്പെടുന്നത്. ആ കാന്തശക്തിയാൽ ആകൃഷ്ടനായി കുറേ നാൾ ബഥനിയിൽ താമസിച്ചു. പിന്നീട് ആശ്രമാംഗവുമായി. അപ്പോഴാണ് പൗലോസ് എന്ന പേരുമാറ്റം ഉണ്ടായത്. ഒന്നാമത്തെ ആളിന്റെ സ്വാധീനം രണ്ടാമത്തെ ആളിനെ വൈദികപദവിയിലേക്ക് വരുത്തി. ആ പ്രക്രിയ തുടർന്ന് രണ്ടാമൻ മൂന്നാമനെ സ്വാധീനിക്കുകയായിരുന്നു.

ഈ മൂന്നു പേരുടെയും താരതമ്യത്തിന് ഞാൻ ഒരുമ്പെടുന്നില്ല. ഓരോരുത്തരും അവരുടെ സ്ഥാനത്ത് നിസ്തുലർ തന്നെ. എന്നാൽ അവരുടെ സംഭാവനകളെ അനുസ്മരിക്കേണ്ടത് ഏറ്റവും ആവശ്യമാണ്. അഭിവന്ദ്യ തേവോദോസ്യോസ് തിരുമേനിയെപ്പറ്റി അഞ്ചുകാര്യങ്ങൾ അക്കമിട്ടു പറയാം

1. ആശ്രമപ്രസ്ഥാനത്തിന്റെ പ്രണേതാവ് : ഇരുപത് നൂറ്റാണ്ടിന്റെ ചരിത്രമുള്ള മലങ്കര സഭയിൽ ദയറാ പ്രസ്ഥാനം എന്തുകൊണ്ട് രൂപപ്പെട്ടില്ല എന്നുള്ളത് ഗവേഷണം ചെയ്യപ്പെടേണ്ട ഒരു കാര്യമാണ്. ഒരു നൂറ്റാണ്ടിനു മുമ്പ് മലങ്കരയിൽ ആശ്രമങ്ങ

ളോ ദയറാകളോ ഒന്നുമുണ്ടായിരുന്നില്ല. തുടക്കം കുറിച്ചത് കഥാപുരുഷനായിരുന്നു

2. ആശ്രമസ്ഥാനിയായ ധ്യാനഗുരു : ആംഗ്ലിക്കൻ സഭയിലെ ഹൈചർച്ച് വിഭാഗത്തിൽപ്പെട്ടവരുടെ കമ്യൂണിറ്റികളും മൊണാസ്റ്ററികളും തിരുമേനിയെ വളരെ സ്വാധീനിച്ചു. ഒരു ഉത്തമ ധ്യാനഗുരുവായിത്തീർന്നു.

3. സഭാ സ്വാതന്ത്ര്യത്തിന്റെ രക്ഷാ ഭടൻ : വൈദേശിക ഭരണത്തിനും, അധികാരത്തിനും അദ്ദേഹം എതിരായിരുന്നു. സഭയുടെ സ്വയം ഭരണവും, സ്വയം ശീർഷകത്വവും എപ്പോഴും അദ്ദേഹം ഉയർത്തിപ്പിടിച്ചു. അവയ്ക്കെതിരായ എല്ലാ നീക്കങ്ങളെയും അദ്ദേഹം നഖശിഖാന്തം എതിർത്തു.

4. ബാഹ്യകേരള ഭദ്രാസന ശില്പി : കേരളത്തിനു വെളിയിലേക്ക് മലങ്കര സഭയെ വ്യാപിപ്പിക്കുവാനും, അവിടെ ഒരു ഭദ്രാസനം സംഘടിപ്പിക്കാനും കഴിഞ്ഞു.

5. മലങ്കരസഭയുടെ വിശ്വസ്തനും പ്രാപ്തനുമായ അംബാസഡർ : ഇതര സഭകളുമായുള്ള ബന്ധത്തിൽ വാതിൽ തുറക്കുകയും എക്യൂമെനിക്കൽ സംരംഭങ്ങളിൽ സജീവപങ്കാളിത്തം വഹിക്കുകയും ചെയ്തു.

യൂഹാനോൻ മാർ അത്താനാസ്യോസ് തിരുമേനി ഒന്നര വർഷം മാത്രമേ മെത്രാൻ പദവിയിൽ, കോട്ടയത്തിന്റെ സഹായകനായി പ്രവർത്തിച്ചിട്ടുള്ളതും അതിൽ തന്നെ കുറേക്കാലം രോഗാവസ്ഥയിലുമായി. എന്നാൽ അദ്ദേഹം അറിയപ്പെടുന്നത് ആബോ യൂഹാനോൻ എന്ന സ്ഥാനത്താണ്. മലങ്കരയിൽ പ്രശസ്തനായ ഒരു ധ്യാനഗുരു എന്ന നിലയിൽ അദ്ദേഹം അനുസ്മരിക്കപ്പെട്ടു. മാത്രമല്ല വ്യക്തിപരമായി കൗൺസലിംഗിനും, ആത്മീയോപദേശങ്ങൾ നൽകുന്നതിനും അദ്ദേഹം ശ്രദ്ധിച്ചു.

കുഴിമറ്റത്തുള്ള ബഥനി ആശ്രമവും വാർദ്ധക്യത്തിലായിരിക്കുന്നവർക്കുവേണ്ടിയുള്ള വിശ്രാന്തി മന്ദിരവും, അദ്ദേഹത്തിന്റെ ഉത്സാഹത്താൽ ഉയർന്നുവന്നവയാണ്. ഇന്ന് അവിടെ നിരാലംബരും നിർദ്ധനരുമായ ആളുകൾക്കുവേണ്ടി പ്രത്യാശ ഭവൻ എന്ന സ്ഥാപനവും നടത്തുന്നു. നട്ടുച്ചയ്ക്ക് അസ്തമിച്ച ഒരു സൂര്യനെപ്പോലെ ആയിരുന്നു. കേവലം 52 വയസ്സുള്ളപ്പോൾ അദ്ദേഹം ശാശ്വതഭവനത്തിൽ എത്തിച്ചേർന്നു.

പൗലോസ് മാർ പക്കോമിയോസ് തിരുമേനിയാണ് മൂന്നാമൻ. അദ്ദേഹം കാലം ചെയ്തിട്ട് രണ്ട് വർഷമേ ആകുന്നുള്ളു. അദ്ദേഹത്തിന്റെ സ്മരണ എല്ലാവരിലും സജീവമായി നിലനിൽക്കുന്നു. പ്രിയ ഗുരുവിന്റെ കാലടികൾ പിന്തുടർന്ന് ധ്യാനയോഗങ്ങൾക്ക് നേതൃത്വം നൽകിപ്പോന്നു. എന്നാൽ അദ്ദേഹം അനുസ്മരിക്കപ്പെടുന്നത് മലങ്കരസഭയിൽ പുതുതായി രൂപീകരിക്കപ്പെട്ട മാവേലിക്കര ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ എന്ന നിലയിൽ ആയിരിക്കും. മാത്രമല്ല അദ്ദേഹത്തിന്റെ അശ്രാന്ത പരിശ്രമത്താൽ ഭദ്രാസനത്തിന് മാവേലിക്കരയിൽ എല്ലാ സൗകര്യങ്ങളോടും കൂടിയ അഭിമാനാർഹമായ ഒരു ആസ്ഥാനം നിർമ്മിക്കാനും കഴിഞ്ഞു. ആദ്ധ്യാത്മീക പ്രസ്ഥാനങ്ങൾക്കെല്ലാം പുതുജീവൻ പകർന്ന് ശക്തിപ്പെടുത്താൻ സാധിച്ചു. അദ്ദേഹത്തിന്റെ സേവനം നീണ്ടുനിൽക്കുന്നതിന് ഇടയായില്ല. അറുപത്താറാം വയസ്സിൽ ആ ജീവിതം പൊലിഞ്ഞു.

ഈ മൂന്നു പിതാക്കന്മാരും ബഥനിയുടെ ആദർശങ്ങളുടെ ജീവിതപ്രമാണങ്ങളും മുറുകെ പിടിച്ചുകൊണ്ട്, സഭയുടെ എല്ലാ മേഖലകളിലും നിസ്തുലമായ സംഭാവനകൾ നൽകി കടന്നുപോയവരാണ്. അവരുടെ ഓർമ്മ നമുക്ക് അനുഗ്രഹത്തിനായി തീരട്ടെ എന്നു പ്രാർത്ഥിക്കുന്നു. ■

# ശതാബ്ദി നിറവിൽ
# ചൂരപ്പാടി അച്ചൻ



വാകത്താനം കാരുചിറ ചൂരപ്പാടിൽ വീട്ടിൽ പുന്നൂസ് ചാക്കോയുടെയും, ശോശാമ്മയുടേയും മകനായി 1913 മാർച്ച് 23-നു കെ.സി. പുന്നൂസ് ജനിച്ചു. പിതൃസ്ഥാനീയനായി മലങ്കരയുടെ രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമനിൽ നിന്നും സുറിയാനി അഭ്യസനം നന്നേ ചെറുപ്പത്തിൽ തന്നെ പരിശീലിച്ചു. 1925-ൽ 12-ാം വയസിൽ ഗുരുവിൽ നിന്നും 'കോറൂയോ' പട്ടം സ്വീകരിച്ചു. പ്രാഥമിക വിദ്യാഭ്യാസം കുറുമ്പനാടം സ്ക്കൂളിലായിരുന്നു. വൈദിക സെമിനാരിയിൽ ചെറിയ മഠത്തിൽ സ്കറിയാ മല്പ്പാനും, പ. വട്ടശ്ശേരിൽ തിരുമേനിയും ശ്രേഷ്ഠഗുരുക്കന്മാരായി.

സെമിനാരി വിദ്യാഭ്യാസ കാലയളവിൽ പാറേമ്മൽ അച്ചൻ (കുന്നംകുളം) തടത്തുവിള തോമസ് പണിക്കർ അച്ചൻ (കൊല്ലം) എന്നിവരെ ഓർക്കുന്നു. ആത്മാർത്ഥ സുഹൃത്തായിരുന്ന പുത്തൻ കാവിലെ കൊച്ചുതിരുമേനിയുമൊത്ത് സെമിനാരി നീന്താൻ പോകുന്നത് ഇന്നും സ്മരണയിൽ നിറയുന്നു. പ. പാമ്പാടി തിരുമേനിയുടെ തുടർന്ന് വൈദികാഭ്യാസനം നടത്തി. 1929-ൽ 18-ാം വയസിൽ പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻനിൽ നിന്നും വൈദിക പട്ടം സ്വീകരിച്ച സമയത്ത് പ. വട്ടശ്ശേരിൽ തിരുമേനിയും മദ്ബഹായിൽ സന്നിഹിതനായിരുന്നു. നവപൂജാർപ്പണം കുഴിമറ്റം പള്ളിയിലായിരുന്നു.

രണ്ടാം കാതോലിക്കാ ബാവായുടെ വാഴ്ച നിരണം പള്ളിയിൽ നടക്കുന്ന സമയത്ത് ബാവായുടെ കൂടെ മദ്ബഹായിൽ ശുശ്രൂഷിച്ചിരുന്ന സമയത്ത് ബാവായുടെ കൂടെ മദ്ബഹായിൽ ശുശ്രൂഷിരുന്നു. വിവാഹം തിരുവല്ല ബഥനി അരമന ചാപ്പലിൽ നിരണം ഇടവകാദ്ധ്യക്ഷൻ തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയും ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് തിരുമേനിയുടേയും കാർമികത്വത്തിലായിരുന്നു.

പ. പാമ്പാടി തിരുമേനിയുടെ കുന്നംകുളം യാത്രാ വേളകളിൽ പാമ്പാടി ദയറായുടെ ചുമതല ബഹു. അച്ചനെ ഏൽപ്പിച്ചിട്ടാണ് പോകുന്നത്. വള്ളിക്കാട്ട് ദയറാ ചാപ്പലിന്റെ ആജീവനാന്ത വികാരിയായി മലങ്കര മെത്രാപ്പോലീത്താ പ. വട്ടശ്ശേരിൽ തിരുമേനി നിയമന കൽപ്പന കൊടുത്തത് ഇന്നും അച്ചന്റെ കൈവശം ഉണ്ട്.

സുറിയാനി തർജ്ജമ മലയാളത്തിൽ ചെയ്ത് അച്ചനെ പഠിപ്പിച്ചത് വന്ദ്യ പട്ടശേരിൽ അലക്സന്ത്രയോസ് കോർഎപ്പിസ്ക്കോപ്പാ (കുഴിമറ്റം) ആയിരുന്നു. ആ പഠനം കൊണ്ട് ഇന്നും അച്ചന് ഒരു ശുശ്രൂഷാക്രമത്തിന്റെയും സഹായമില്ലാതെ വി. കുർബ്ബാന ചൊല്ലുന്നതിനും ശുശ്രൂഷകൾ നടത്തുന്നതിനും പ്രയാസമില്ല. എല്ലാം മനഃപാഠമാണ്. കളരി-മർമ്മചികിത്സാ വിദഗ്ധൻ കൂടിയാണ്.

48 വർഷം പൊങ്ങന്താനം സെ. തോമസ് പള്ളിയിൽ തുടർച്ചയായി സേവനമനുഷ്ഠിച്ചു. പരിയാരം, വാകത്താനം

വലിയ പള്ളി, വാകത്താനം വെട്ടിക്കുന്നേൽ, പാത്താമുട്ടം സ്ലീബാ, വാകത്താനം പുത്തൻചന്ത വാകത്താനം ഊർശ്ലേം പുത്തൻചന്ത സെ. പീറ്റേഴ്സ് & സെ. പോൾസ് എന്നിവടങ്ങളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

കൃശഗാത്രനായി, സദാ പുഞ്ചിരിച്ച് കാലൻകുടയുമായി നടന്നു നീങ്ങുന്ന ബഹു. അച്ചന്റെ മുഖം വാകത്താനംകാർക്കു എന്നും സുപരിചതമാണ്. 2013 ജനുവരിയിൽ ചെങ്ങന്നൂർ പാണ്ടനാട് പള്ളിയിൽ വ. കുർബ്ബാന ചൊല്ലിയതിനു ശേഷം പിന്നീട് ചൊല്ലിയിട്ടില്ല. വിശ്രമ ജീവിതം അനുഷ്ഠിക്കുന്ന വന്ദ്യ അച്ചന്റെ സഹധർമ്മിണി അച്ചാമ്മ 2004-ൽ ഇഹലോകവാസം വെടിഞ്ഞു. 4 മക്കളാണ്. 3 ആണും, ഒരു പെണ്ണും.

101-ാം വയസിലും ഓർമ്മശക്തി മറയാതെ നിൽക്കുന്ന വന്ദ്യ ചൂരപ്പാടിയിലച്ചൻ ഒരു കർമ്മനിരതനാണ്. പ്രാർത്ഥനയിലും മനനത്തിലുമായി വാകത്താനത്ത് താമസിക്കുന്ന അദ്ദേഹം വൈദിക ശുശ്രൂഷയിൽ 85 വർഷം പൂർത്തിയാക്കുന്നു.

**- ഫാ. പി.എം. സക്കറിയ പള്ളിക്കപ്പറമ്പിൽ** ■



മലങ്കര ഓർത്തഡോക്സ് സഭയുടെ ഉത്തർഘണ്ഡ് വെള്ളപ്പൊക്ക ദുരിതാശ്വാസ പദ്ധതിയുടെ ഭാഗമായി രുദ്രപ്രയാഗിലെ ഗവാനി ഗോൺ എന്ന ഗ്രാമത്തിൽ പണിയുന്ന 32 ഭവനങ്ങളിൽ 12 എണ്ണം പൂർത്തിയായത് സന്ദർശിക്കുന്ന പ്രവർത്തകസംഘം. ജില്ലാ കളക്ടർ ഡോ. രാജീവ് ലാൻഗർ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രവർത്തനങ്ങളെ ശ്ലാഘിച്ചു. ഡോ. യൂഹാനോൻ മാർ ദിമിത്രയോസ്, എം.എസ്. സഖറിയ റമ്പാൻ, ഫാ. ജോൺസൺ ഐപ്പ്, കോ-ഓർഡിനേറ്റർ കെ.ജി. മാത്തുക്കുട്ടി എന്നിവർ സന്ദർശിച്ചപ്പോൾ. കൂടുതൽ വിവരങ്ങൾക്ക്: mathewlwsi@gmail.com

## DOCTORATE



Merry Mani, Iowa (USA) has been awarded Doctorate in Electrical Engineering from Rochester University, New York. Her thesis was about a fast magnetic resonance imaging method for acquiring high resolution diffusion weighted images, with application to brain imaging. Merry is originally from Thottackad, Kotta yam and the daughter of Kurian Mani & Mollykutty, Pullolickal family. She is married to Dr. Mathews Jacob, University of Iowa (Board Member, ICON Charities, Inc). Her in-laws are Prof. Jacob Mathew and Alice Jacob from Thiru valla. Merry and Mathews are members of St. Thomas Congregation, Iowa.

## ചുറ്റുവട്ടം

ജോയി കുളനട



## ടെലിവിഷൻ അവാർഡ്



കങ്ങഴ: 2014 ലെ ഏഷ്യാനെറ്റ് ടെലിവിഷൻ അവാർഡ് നേടിയ ഷാലു കുര്യൻ. കങ്ങഴ സെന്റ് തോമസ് ഓർത്തഡോക്സ് ഇടവകയിൽ വണ്ടാനത്തു വയലിൽ കുര്യൻ ജേക്കബിന്റെയും ജയ് കുര്യന്റെയും മകൾ.

മല്ലപ്പള്ളി ആനിക്കാട് മാവുങ്കൽ പരേതനായ ഫാ. എം. എ. തോമസിന്റെ കൊച്ചുമകൾ.

ഇപ്പോൾ സംപ്രേഷണം ചെയ്യുന്ന സരയു (സൂര്യ), ചന്ദനമഴ (ഏഷ്യാനെറ്റ്), കുടുംബ പോലീസ് (കൈരളി) എന്നീ പരമ്പരകളിൽ പ്രധാന കഥാപാത്രത്തെ അവതരിപ്പിക്കുന്നു. തമിഴ് ചാനലിൽ പതിനൊന്നു പരമ്പരകളിൽ അഭിനയിച്ചിട്ടുണ്ട്. 'നന്തുണി' എന്ന സിനിമയിൽ നായികയായിരുന്നു. 'റോമൻസ്' ഉൾപ്പെടെ ഏഴ് സിനിമകളിൽ അഭിനയിച്ചു.

നിരവധി പരസ്യങ്ങളിൽ മോഡലാണ്. ടെലിവിഷൻ പരിപാടികളിൽ അവതാരകയുമാണ്.

## നാലാഞ്ചിറ പള്ളി കൂദാശ

**തിരുവനന്തപുരം:** പുതുക്കിപ്പണിത നാലാഞ്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ആഗസ്റ്റ് 1, 2 തീയതികളിൽ നടത്തും. പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ മുഖ്യ കാർമ്മികത്വം വഹിക്കും. മൂന്നര കോടി രൂപ ചിലവിലാണ് പള്ളി പണിതതെന്ന് വികാരി ഫാ. മാത്യു നൈനാനും സഹവികാരി ഫാ. ഏബ്രഹാം തോമസും പറഞ്ഞു.




മലങ്കര ഓർത്തഡോക്സ് സഭയുടെ സേവന വിഭാഗമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റി കുവൈത്ത് അഹമ്മദി ഇന്ത്യൻ ഓർത്തഡോക്സ് പള്ളിയുമായി സഹകരിച്ചു നടത്തുന്ന വിദ്യാ പീഠം വിദ്യാഭ്യാസ സഹായ പദ്ധതി മന്ത്രി രമേശ് ചെന്നിത്തല ഉദ്ഘാടനം ചെയ്യുന്നു. പ്രൊഫ. ജോൺ മാത്യു കൂടാരത്തിൽ, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ. ഐസക് പാമ്പാടി, ആർദ്ര പ്രസിഡന്റ് തോമസ് മാർ അത്താനാസിയോസ്, അഹമ്മദി ഇടവക സെക്രട്ടറി ജെയിംസ് ജോർജ്, എ.കെ. തോമസ്, ഫാ. എം.ടി. കുര്യൻ, മുൻ എം.പി. തോമസ് കുതിരവട്ടം തുടങ്ങിയവർ സമീപം.

## ഡോക്ട്രേറ്റ്



ജലത്തിൽ ലയിക്കുന്ന, പോളിമർ അധിഷ്ഠിത നാനോ സംയുക്തങ്ങളെ കുറിച്ചുള്ള ഗവേഷണത്തിന് ബെൽഗാമിലെ വിശ്വേശ്വരയ്യ ടെക്നോളജിക്കൽ യൂണിവേഴ്സിറ്റിയിൽ നിന്ന് പി.എച്ച്.ഡി. നേടിയ ജോൺസി ജോർജ്. കൊട്ടാരക്കര പുനലൂർ ഭദ്രാസനത്തിൽ ആവണീശ്വരം സെ. മേരീസ് ഓർത്തഡോക്സ് ഇടവകാംഗം.

## സഞ്ചാര സുവിശേഷം



മലങ്കര ഓർത്തഡോക്സ് സഭയിൽ സഞ്ചാര സുവിശേഷകനായി പ്രവർത്തിക്കുവാൻ തുടങ്ങിയിട്ട് അമ്പതു വർഷം തികയുന്ന പായിക്കാട്ടുവീട്ടിൽ പി.പി. ഡാനിയേൽ കുമ്പഴ.

ഇടിക്കുള പൗലോസിന്റെയും റാഹേലമ്മ പൗലോസിന്റെയും മകനായി 1940 ജൂൺ 25-ന് ജനിച്ചു. ദാനിയേൽ മാർ പീലക്സീനോസ് 1955 ജൂണിൽ വി. മദ്ബഹായിൽ പ്രവേശിപ്പിച്ച് സുവിശേഷവേലക്കുള്ള അനുവാദം നൽകി. ഡിസ്ട്രിക്ടിലെയും ഭദ്രാസനത്തിലെയും സുവിശേഷപ്രവർത്തകരോടൊപ്പം പള്ളികൾ സന്ദർശിക്കുകയും ആരാധനയിൽ സജീവമായി പങ്കെടുക്കുകയും ചെയ്യുന്നു. രാവിലെ ഏഴു മണിക്കുതന്നെ പള്ളികളിൽ എത്തിച്ചേരും. ആദ്ധ്യാത്മിക സംഘടനകളിൽ പങ്കെടുത്തു പ്രസംഗിക്കും. ഭദ്രാസന സുവിശേഷ സംഘം മേഖലാ സെക്രട്ടറി, സണ്ടേസ്ക്കൂൾ ഇൻസ്പെക്ടർ, ദിവ്യബോധനം ഭദ്രാസന ഡയറക്ടർ തുടങ്ങിയ വിവിധ നിലകളിൽ പ്രവർത്തിച്ചു. ഇപ്പോൾ ഭദ്രാസന സഞ്ചാര സുവിശേഷകനാണ്.

കുമ്പഴ മാർ ശെമവൂൻ ദെസ്തൂനി ഓർത്തഡോക്സ് കത്തീഡ്രൽ പള്ളി അംഗമാണ്. 1995-ൽ അദ്ധ്യാപകവൃത്തിയിൽ നിന്നും വിരമിച്ചു. മികച്ച സേവനത്തിനുള്ള അദ്ധ്യാപക സംസ്ഥാന അവാർഡു ലഭിച്ചിട്ടുണ്ട്.

സ്കൗട്ട്സ് & ഗൈഡ്സ് പത്തനംതിട്ട ജില്ലാ പ്രസിഡന്റ്, മൈലപ്ര മാർ പീലക്സിനോസ് ഐ.റ്റി.ഐ. കമ്മറ്റി അംഗം, റെഡ്ക്രോസ് പത്തനംതിട്ട ജില്ലാ കമ്മറ്റിയംഗം, മനുഷ്യാവകാശ സംരക്ഷണ സമിതി എന്നീ സംഘടനകളിൽ പ്രവർത്തിക്കുന്നു.

**ഫോൺ: 9037590611**



**ഫാ. സി. പി. ചാക്കോ (53)**
**ചക്കാലയിൽ, ഓതറ**

### യാത്രാമൊഴി...

സന്തപ്ത കുടുംബാംഗങ്ങൾ:

സഹധർമ്മിണി: കല്ലൂപ്പാറ ചിറത്തലയ്ക്കൽ സി. പി. മറിയാമ്മ (പത്തനാപുരം മൗണ്ട് താബോർ ഹൈസ്ക്കൂൾ)

മക്കൾ : ഫേബാ ആൻ ചാക്കോ, ഷേബാ സൂസൻ ചാക്കോ.

## അവർ ഒന്നാകുന്നു

**കോട്ടയം:** ഓർത്തഡോക്സ് സഭാ മാനവ ശക്തീകരണ വകുപ്പിന്റെ ആഭിമുഖ്യത്തിൽ ദാമ്പത്യ വിശുദ്ധീകരണ വർഷാചരണത്തോടനുബന്ധിച്ചു പ്രസിദ്ധീകരിക്കുന്ന 'അവർ ഒന്നാകുന്നു' എന്ന ഗ്രന്ഥം അത്മായ ട്രസ്റ്റി എം.ജി. ജോർജ് മുത്തൂറ്റിനു നൽകി പ. കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു.

# SAMRAJ
# MAGIC

(HORROR MAGIC SHOW)



ലോക മാന്ത്രിക ചരിത്രത്തിൽ ആദ്യമായി
LONDON, SCOTLAND, IRELAND, ROME, GERMANY
എന്നീ രാജ്യങ്ങളിൽ വിജയകരമായി 30ൽപ്പരം വേദികൾ കീഴടക്കി
സാമ്രാജും സംഘവും ചരിത്രം സൃഷ്ടിക്കുന്നു.

ക്രിസ്തീയ ദേവാലയാങ്കണത്തിൽ അവതരിപ്പിക്കുവാൻ
പറ്റിയ രീതിയിൽ ഇനങ്ങൾ ചിട്ടപ്പെടുത്തിയിരിക്കുന്നു.







*For Booking*

## SAMRAJ WORLD OF MAGIC

MAVELIKARA. 690 110 PH: 0479 2302231, 9447454545
E-mail: magiciansamraj@gmail.com, www.magiciansamraj.com



## പിൻവഴി



# ശവ 'സംസ്കാരം'

'നമ്മുടെ നാടിന്റെ പൊന്നോമന പുത്രനായ...(അമ്പത് വർഷം മുമ്പ് പഞ്ചായത്ത് മെമ്പർ) .........ന്റെ ഭൗതീകശരീരമിതാ ഈ വാഹനത്തിന് തൊട്ട് പിന്നാലെ കടന്നു വരുന്നു.' അനേക ദിവസങ്ങൾ മക്കളുടെ വരവിനായി മോർച്ചറിയിൽ കാത്ത് കിടന്ന 90 വയസ്സുള്ള അപ്പച്ചന്റെ മൃതദേഹം അനേക വാഹനങ്ങളുടെ അകമ്പടിയോട് കൂടി (വാഹനഗതാഗതം സ്തംഭിപ്പിച്ച്) ഭവനത്തിലേക്ക് കൊണ്ടുപോകുകയാണ്.

ഭവനങ്ങളിൽ മുഴങ്ങിക്കേട്ടിരുന്ന 'അതിരാവിലെ തിരുസന്നിധി' എന്ന ഗാനം പൈലറ്റ് വാഹനത്തിൽ അരങ്ങ് തകർക്കുന്ന 'വിലാപക്കാരുടെ' കുഴൽ വിളിക്കായി അരങ്ങൊഴിഞ്ഞിരിക്കുന്നു.

ഈ വിലാപഘോഷയാത്രയിൽ വഴിമുടക്കപ്പെടുന്ന യാത്രക്കാർ പുതിയ വിലാപ ഗാനം രചിക്കുന്നു. ഭവനത്തിലെത്തിച്ചാലും ദേവാലയത്തിലേക്കുള്ള വിലാപ ഘോഷയാത്രയുടെ സമയം വരെ വീട്ടിലെ ഉച്ചഭാഷണികൾ നാട്ടുകാരുടെ സ്വസ്ഥത കെടുത്തുന്നു.

'നമുക്ക് ഏറ്റവും പ്രിയങ്കരനായ തോമസ്കുട്ടിച്ചായൻ എത്രനല്ലവനാണ്..... 'തോമസ്കുട്ടിച്ചായനേക്കുറിച്ചുള്ള പ്രസംഗങ്ങൾ നീണ്ടുപോകുകയാണ്. അവസാനം പ്രസംഗിക്കാൻ ആവേശത്തോടെ വന്ന പ്രസംഗകനെ തള്ളിമാറ്റി വികാരിയച്ചൻപറഞ്ഞു 'ക്ഷമിക്കണം സമയം വളരെ വൈകിയിരിക്കുന്നു.'(ക്ഷമിക്കണം; ഒരുകാര്യം പറയാൻ വിട്ടുപോയി, മരിച്ചത് തോമസുകുട്ടിച്ചായനല്ല. അത് മരിച്ചയാളിന്റെ കുവൈറ്റിൽ ജോലിചെയ്യുന്ന മകനാണ്; പ്രസംഗകർക്കാർക്കും മരിച്ചയാളിന്റെ പേരറിയില്ല. മറ്റൊരാൾ പ്രസംഗിച്ചു 'ഈകിടക്കുന്ന അമ്മച്ചി...'അടുത്തുനിന്നയാൾ ചെവിയിൽ മന്ത്രിച്ചു 'മരിച്ചത് അമ്മച്ചിയല്ല അപ്പച്ചനാണ്.'

* * *

പ്രായാധിക്യത്തിൽ മരിച്ചാലും ആ 'ദുഖം' ഒരു പ്രദേശത്തിന്റെ മുഴുവൻ 'ദുഖം' ആയി അടിച്ചേല്പിക്കാനുള്ള വ്യഗ്രതയിൽ നാം നാടൊട്ടുക്ക് ഫ്ളെക്സും കറുത്തകൊടിയും കൊണ്ടുമൂടും. ഇതെല്ലാം മൊത്തമായോ ചില്ലറയായോ ക്രമീകരിച്ചുതരുന്ന 'ഇവന്റ് മാനേജ്മെന്റുകൾ' (അതോ ക്വൊട്ടേഷൻസംഘങ്ങളോ) പുതിയ വ്യവസായ മേഖലയായി തഴച്ചുവളരുന്നു.

ഇനി ഫോട്ടോയെടുപ്പിനുള്ളസമയമാണ്. അപ്പച്ചന്റെ അമ്മയുടെ വീട്ടുകാർ മുതൽ കൊച്ചുമക്കളുടെ കൂട്ടുകാർ വരെ ഫോട്ടോയെടുപ്പിനുള്ള നീ.......ണ്ട ലിസ്റ്റ് വികാരിയച്ചന്റെ കരങ്ങളിലേക്ക്. "പെരുവഴിയിലും പര്യമ്പുറങ്ങളിലും" അലഞ്ഞ് നടന്നവരെ മുഴുവൻ ഫോട്ടോയ്ക്ക് നിൽക്കാനായി ബലമായി കൊണ്ടുവരും. ഒരുമണിക്കൂർ നീണ്ട ഫോട്ടോയെടുപ്പ്.

അടുത്ത അനൗൺസ്മെന്റ്: ഇനി അന്ത്യ ചുംമ്പനം നല്കി നമുക്കു അപ്പച്ചനെ യാത്രയാക്കാം. പറഞ്ഞത് അബദ്ധമായിപ്പോയോ. രണ്ടുമണിക്ക് തുടങ്ങിയ അന്ത്യചുംബനം രണ്ടരയായിട്ടും തീരുന്നില്ല. എവിടെനിന്ന് വന്നു ഈ ജനമെല്ലാം. ചുംബിച്ച് ചുംബിച്ച് (അവസാനം ദൈവം സ്വർഗ്ഗത്തിൽ നിന്ന് ചോദിച്ചു 'എന്റെ വാൽസല്യവാനെ ഇവരെല്ലാം എന്തിന് നിന്നെ ചുംബിക്കുന്നു. നീ സുഖമില്ലാതെ കിടന്നിരുന്നപ്പോൾ ഇവരിലെത്രപേർ നിന്നെ കാണ്മാൻവന്നു. എത്രപേർക്ക് നിന്നോട് സ്നേഹമുണ്ടായിരുന്നു').

വിലാപയാത്രയുടെ ക്രമീകരണം വീണ്ടും: 'ഏറ്റവും മുന്നിലായി പൈലറ്റ് വാഹനം..... അതിന് പിന്നിലായി വിശ്വാസികളെല്ലാവരും ഒരുനിരയായി അണി നിരക്കണം. ഉച്ചവെയിലിന്റെ ചൂട് അഗ്നിയായി ഇറങ്ങുകയാണ്. എല്ലാവരും നടന്നാണ് ദേവാലയത്തിലേക്ക് പോകണ്ടത്...'നടന്ന്'പോകുവാൻ വിശ്വാസികൾ വാഹനങ്ങളിൽ കയറി. അത് വരെ ഭവനപരിസരം ശബ്ദ 'മുഖരിതമാക്കിയ' പൈലറ്റ് വാഹനം വീട്ടിൽ നിന്ന് നാട്ടിലേക്ക്. റോഡിലൂടെ സുഗമമായി ഒഴുകിയിരുന്ന വാഹനങ്ങളുടെ വഴിമുടക്കി വിലാപഘോഷയാത്ര മുന്നേറുന്നു. വിശ്വാസികൾ വാഹനങ്ങളിൽ, വൈദികരും നടപ്പന്തൽ പിടിക്കാൻ വിധിക്കപ്പെട്ടവരും നട, നടയോ നട.

ദേവാലയത്തിൽ ശുശ്രൂഷ ആരംഭിച്ചു. രാഷ്ട്രീയ നഭോമണ്ഡലങ്ങളിൽ വിളങ്ങുന്ന പ്രാദേശിക നേതാക്കന്മാരുടെ നീ....ണ്ടലിസ്റ്റ് വികാരി അച്ചന്റെ കരങ്ങളിലേക്ക്. എല്ലാവരും തോമസ്കുട്ടിച്ചായനെക്കുറിച്ച് വാതോരാതെ പ്രസംഗിച്ചു. സമയം വൈകി ഭൗതീകശരീരം സെമിത്തേരിയിലേക്ക്... വിശ്വാസികളെല്ലാവരും ഫുഡ് പായ്ക്കറ്റിനായി പള്ളിമുറ്റത്തേക്ക്...

ഇനി കുഴിയിലേക്ക്. ജീവനുള്ള 'മൃതന്മാർ' (ബോധമുള്ളവരും ബോധമില്ലാത്തവരും,) കയറിൽ കയറിപ്പിടിച്ചു. മൈക്ക് വീണ്ടും ഉറക്കെ ചിലച്ചു. കബറിൽ പൂകിടുമതിവീരൻ.....(തലപൊക്കടാ കാലുതാക്കടാ). തന്നധികാരം ചെയ്യും.... (കയറേപ്പിടിയെടാ). വിസ്മയമാശ്ചര്യം കൂറും....(അയച്ച് വിടടാ). ദൂതന്മാർ ചേരും....(കയറേപ്പിടിച്ചിരിക്കുന്ന നാല് പേർ തമ്മിൽ ഒരു ചേർച്ചയുമില്ല), ചിതറിയൊരല്ലഖിലം.... (നാല് പേർ ഒത്തൊരുമയില്ലാതെ ചിതറി. അയ്യോ..ദേ പൊക്കി.. ദാ പോയി.....) വികാരിയച്ചന്റെ ആകാശവെടി (ആചാര വെടിയല്ല) എല്ലാരും പിരിഞ്ഞ് പോകണം. ശവകല്ലറ മൂടേണ്ടതുണ്ടതുണ്ട്.. സംസ്കാരത്തിന് പരിസമാപ്തി.

*പിൻമൊഴി:*

*ഭക്തിപൂർവ്വം നിർവ്വഹിക്കപ്പെടേണ്ട ശവ സംസ്കാര ശുശ്രൂഷയിൽ സംക്രമിച്ച 'ആഘോഷങ്ങൾക്ക് നിയന്ത്രണം ഉണ്ടാകണം.'*

**- ഫാ. ചെറിയാൻ ടി. സാമുവേൽ, വഞ്ചിത്ര**

## പൗരസ്ത്യ സെന്റ് മേരീസ് തീർത്ഥാടന കേന്ദ്രമായ
# കല്ലൂപ്പാറ വലിയ പള്ളിയിൽ



# പതിനഞ്ചു നോമ്പാചരണവും
## വിശുദ്ധ ദൈവമാതാവിന്റെ
# വാങ്ങിപ്പു പെരുന്നാളും

**2014 ആഗസ്റ്റ് 1 മുതൽ 15 വരെ**

അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അഭി. ഡോ. സഖറിയാസ് മാർ അപ്രേം,
അഭി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് എന്നീ മെത്രാപ്പോലീത്താമാരുടേയും
വെരി. റവ. റമ്പാൻ യാക്കൂബ് കോർഎപ്പിസ്ക്കോപ്പായുടേയും
മഹനീയ നേതൃത്വത്തിൽ.

- സന്ധ്യാ നമസ്ക്കാരം • ഗാനശുശ്രൂഷ • തിരുവചന ശുശ്രൂഷ
- വി. കുർബ്ബാന സുറിയാനിയിൽ • മദ്ധ്യസ്ഥ പ്രാർത്ഥന
- നിരണം ഭദ്രാസന സുവിശേഷ സംഘം ധ്യാനം • അഭയം പ്രാർത്ഥനാ സംഗമം
- നിരണം ഭദ്രാസന മർത്തമറിയം സമ്മേളനം • ഭക്തിനിർഭരമായ പ്രദക്ഷിണം
- വി. മൂന്നിന്മേൽ കുർബ്ബാന • പുഴുക്കുനേർച്ച

Kallooppara Valiyapally, St. Mary's Pilgrim Centre, Kallooppara P.O.
Tiruvalla, Pathanamthitta, Ph: 0469-2677211, www.kallooppárachurch.com

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/July/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment

# റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ

## അഭി. തിരുമേനിമാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ

**ജൂലൈ 31 – ഓഗസ്റ്റ് 6**


അഭി. അലക്സിയോസ് മാർ തേവോദോസിയോസ് ഒ.ഐ.സി.


അഭി. യൂഹാനോൻ മാർ അത്താനാസിയോസ് ഒ.ഐ.സി.


അഭി. പൗലോസ് മാർ പക്കോമിയോസ് ഒ.ഐ.സി.

മലങ്കര സഭയിലെ പ്രഥമ സന്ന്യാസ സമൂഹസ്ഥാപകനും, ബാഹ്യകേരളമിഷന്റെ (ഇന്നു 7 ഭദ്രാസനങ്ങളായി സ്ഥിതിചെയ്യുന്നു) പ്രഥമ ഇടയനും, കൊല്ലം ഭദ്രാസനാധിപനുമായിരുന്ന **അഭി. അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടേയും** അദ്ദേഹത്തിന്റെ പിൻഗാമിയും കോട്ടയം ഭദ്രാസനത്തിന്റെ എപ്പിസ്കോപ്പയുമായിരുന്ന **അഭി. യൂഹാനോൻ മാർ അത്താനാസിയോസ് തിരുമേനിയുടെയും**, അങ്കമാലി, ഇടുക്കി, നവ മാവേലിക്കര ഭദ്രാസനാധിപനുമായിരുന്ന അഭി. പൗലോസ് മാർ പക്കോമിയോസ് തിരുമേനിയുടെയും സംയുക്ത ഓർമ്മപ്പെരുന്നാൾ **2014 ജൂലൈ 31 മുതൽ ഓഗസ്റ്റ് 6** വരെയുള്ള തീയതികളിൽ റാന്നി പെരുനാട് ബഥനി ആശ്രമത്തിൽ വച്ച് നടത്തപ്പെടുന്നു. പെരുന്നാൾ പരിപാടികൾക്ക് **പരി. കാതോലിക്കാ ബാവാ തിരുമേനിയും, അഭി. പിതാക്കന്മാരും നേതൃത്വം നൽകുന്നു.**

## Programme

ആഗസ്റ്റ് 1 അഭി. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മപ്പെരുന്നാൾ
■ വി. കുർബ്ബാന, വനിതാ സംഗമം (പെരുനാട് ബഥനി ആശ്രമത്തിൽ)
■ വി. കുർബ്ബാന (മാവേലിക്കര തെയോഭവൻ അരമനയിൽ)
ആഗസ്റ്റ് 2 യുവജന സംഗമം
ആഗസ്റ്റ് 3 ബാല-ബാലികാ സംഗമം
ആഗസ്റ്റ് 4 വൈദിക സംഗമം
ആഗസ്റ്റ് 5 ■ നിരണം പള്ളിയിൽ നിന്നും അഭി: അലക്സിയോസ് മാർ തേവോദോസിയോസ് തിരുമേനിയുടെ ഛായാചിത്ര വാഹന ഘോഷയാത്ര ■ നിലയ്ക്കൽ, റാന്നി, വടശ്ശേരിക്കര, പെരുനാട്, കനകപ്പലം മേഖലകളിൽ നിന്നുള്ള പദയാത്രകൾ ■ പൊതു സമ്മേളനം ■ മാർ തേവോദോസിയോസ് ചരമ സുവർണ്ണ ജൂബിലി ഉദ്ഘാടനം ■ മാർ തേവോദോസിയോസ് എക്സലൻസി അവാർഡ് ദാനം പ്രശസ്ത ക്യാൻസർ രോഗ വിദഗ്ധൻ ഡോ. വി.പി. ഗംഗാധരന് പ. കാതോലിക്കാ ബാവാ നൽകുന്നു ■ സ്കോളർഷിപ്പ് വിതരണം
ആഗസ്റ്റ് 6 സംയുക്ത ഓർമ്മപ്പെരുന്നാൾ : **വി. കുർബ്ബാന**
കബറിങ്കൽ ധൂപപ്രാർത്ഥന, ആശിർവാദം, നേർച്ചവിളമ്പ്

PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-